പുസ്തകം ൨ ലക്കം ൯

൧൮൯൩-ന്ന ൧൦൬൯ കന്നി ൩൦ ൹-

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayom

# മലങ്കര
# ഇടവക പത്രിക



മംഗളം



കാണിക്കിപ്പതികൾക്കു പേടിപെടുമ ശംകംഗാദാചക്രവും,
കാണിക്കില്ലൊരു മാനവും മനുജരെന്നൂമ്മിച്ചതാനെംകില്ലം.
പാണിക്കുള്ളബലങ്ങളായുധമെടുത്തിട്ടല്ല കാട്ടുന്നതാൻ.
പാണിക്കുള്ളാംബലത്തിലാസകലമിട്ടാട്ടുന്ന കൃഷ്ണംഭജെ.

കെ. ജി. വറുഗീസു.

---

പ്രത്യേക പരസ്യം.

[നമ്പ്ര ൨൦൯]

മലങ്കരഇടവകയുടെ മാർദിവന്നാസ്യോസ
മെത്രാപ്പോലീത്താ എഴുത്തു
മൂറ

മലങ്കരഇടവകയിൽ ഉള്ള എല്ലാപള്ളികളിലെ വിഗാരിമാരുംദേശത്തു പട്ടക്കാരും പള്ളിക്കൈക്കാറരും ശേഷംജനങ്ങളുംക്രുടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

൦രം കഴിഞ്ഞ മേടമാസത്തിൽ കോട്ടയത്തു സിമ്മനാരിയിൽ ക്രുടിയ അസൊസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയിൽഅതെവരെ എഴുതിച്ചട്ടുള്ള അസൊസിയേഷ്യൻ കടച്ചീട്ടുകളുടെ ആദായത്തിൽനിന്നു പുത്തൻസിമ്മനാരിയുടെ നടത്തിപ്പിലെക്കു കൊടുപ്പാനുള്ളസാഖ്യ കഴിച്ചുണ്ടാകുന്ന മുതൽ തൽക്കാലം ഒരു സഞ്ചാരപ്രസംഗിയെ നിയമിക്കുന്നതിലേക്കു ഉപയോഗിക്കണമെന്നു നിശ്ചയിച്ചതനുസരിച്ചു കായംകുളത്തു ആലുംമൂട്ടിൽ ജോൺ എന്നയാളെ മ്'സമ്പ്രാനാആയിനിയമിച്ചു കല്പനകൊടുത്തയച്ചിരിക്കുന്നതിനാൽ ടി. കല്പനയിലെതാല്പര്യംഅനുസരിച്ചു നമ്മുടെആത്മീകമക്കളായ എല്ലാപള്ളിക്കാറരും ഇയ്യാളെ കൈക്കൊണ്ടു അതാതുസ്ഥലങ്ങളിൽ ആവശ്യപ്പെടുന്നസഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു ഇതിനാൽ തിയ്യപ്പെടുത്തുന്നു.

ഫന്ന-ഫവ്വൻ൨ കക്കടകം ൨൨-ാം നു-
പരിമലസിമ്മനാരിയിൽ നിന്നും (ഒപ്പു)

ഒരു കല്പന

എ. പെ. പെ. ബ. പരിശുദ്ധപിതാവായ അന്ത്യോഖ്യാപാത്രിയക്കീസുബാവാ തിരുമനസ്സിൽനിന്നു നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾക്കു ൦രായ്തിടെവന്ന ഒരുകല്പനയിൽതാഴെവിവരിക്കുന്നസംഗതികൾ പ്രസ്താവിച്ചിരിക്കുന്നു. അയ്തുനമ്മുടെവായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

റോമ്മാസഭക്കാരായ യൂറൊപ്പിലെ ചിലമഹാന്മാർക്രൂടി ലത്തീൻകുബ്ബാനക്രമം ഒന്നു പരിഷ്കരിക്കണമെന്നു പാപ്പായൊടു കുറെമുമ്പു ഒരു അപെക്ഷ ചെയ്തിരുന്നു. കിഴക്കെസഭകളിലെ കുബ്ബാനതക്സാകളെക്രൂടി പരിശൊധിച്ചിട്ടു തീരുമാനിക്കണമെന്നു നിശ്ചയിച്ചു ഒരുകർദ്ദിനാൾ ഉൾപ്പടെ പത്തു റോമ്മാമെത്രാന്മാർ യേറുശ്ലെമിൽ ഒരുസംഘം ക്രൂടിയിരുന്നു. പലകുബ്ബാനതക്സാകളെ പരിശൊധിക്കുന്നതിൽ യെറുശ്ലെമിലെയാക്കൊബായസുറിയാനിമേലദ്ധ്യക്ഷനായ നി- വ- ദി- ശ്രീ- മാർ ഗ്രീഗൊറിയൊസ ഗീവറുഗീസ മെത്രാപ്പൊലീത്തായുടെ സഹായം അവർ അപെക്ഷിച്ചു. ഇദ്ദെഹം സുറിയാനികുബ്ബാനതക്സാകളെകാണിച്ചു. അതിന്റെ പ്രാചീനത്വവും നിഷ്കളങ്കവും ബോധപ്പെട്ടത്തിയപ്പൊൾ ഇതുതന്നെഅംഗീകരിക്കപ്പെടെണ്ടിയ തക്സാ എന്നു സമ്മതിക്കയും ഇത്രനിഷ്കളങ്കമായ പള്ളിക്രമങ്ങളെ ഉപയൊഗിക്കുന്ന സഭയൊടു ഭിന്നിച്ചിരിക്കാതെ വല്ലവിധെനയും രഞ്ജനയായിരിപ്പാൻ അനുവാദത്തിനു ഈ റോമ്മാമെത്രാന്മാർ പാത്രിയർക്കിസുബാവാ തിരുമനസ്സിലെക്കു എഴുതിഅയക്കയും ചെയ്തു. ഇതിനു സുറിയാനി സഭ റോമ്മായെപ്പൊലെ കളങ്കഉപദെശങ്ങൾ ഇടക്കാലങ്ങളിൽ ക്രൂട്ടിച്ചേർക്കാതെ അപ്പൊസ്ഥൊലഉദെശങ്ങൾ യഥാസ്ഥിതിയിൽ പാലിച്ചുവരുന്നസഭയാണെന്നും ഈ സത്യഉപദെശത്തൊടു അനുരൂപിച്ചിരിക്കുന്നപക്ഷം റോമ്മാസിംഹാസനം ഒരുസഹൊദരസിംഹാസനമായിട്ടു വിചാരിക്കാമെന്നും തിരുമനസ്സുകൊണ്ടു മറുപടികൊടുത്തിരിക്കുന്നു.

റോമ്മാനന്നാകുന്നതു എളുപ്പമല്ലെങ്കിലും ഇതുകൊണ്ടു ഒരുഗുണംനേരിട്ടു. സുറിയാനിസഭയിൽനിന്നു വളരെകാലംമുമ്പെപിരിഞ്ഞു റോമ്മായിൽചേരുകയും അതുമൂലം സുറിയാനിക്കാരാൽ മക്കാബിയന്മാർ എന്നു നിന്ദാസൂചകമായി വിളിക്കപ്പെട്ടുവരികയും ചെയ്തിരുന്ന ഏകദെശം നാലായിരം ജനങ്ങളും രണ്ടുമെത്രാന്മാരും ഇതുകണ്ടപ്പൊൾ തങ്ങൾ പൂർവ്വിക സുറിയാനിസഭയിൽനിന്നു തെററിപ്പൊയതു അബദ്ധമെന്നുസമ്മതിച്ചു സുറിയാനിപ്പള്ളിയിൽവന്നു റോമ്മാവിശ്വാസം ഉപെക്ഷിച്ചു സുറിയാനിവിശ്വാസത്തിരുസത്യം ചെയ്തു നമ്മുടെസഭയൊടു പൂർണ്ണമായിചേർന്നിരിക്കുന്നു.

ഈ പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമനസ്സിലെകാലത്തു സുറിയാനിസഭ വളരെ ഉയർച്ചയും കീർത്തിയും പ്രാപിച്ചുവരുന്നു. അദ്ദെഹം ദീർഘായിസ്സായിരിപ്പാൻ ഞങ്ങളൊടുക്രൂടി വായനക്കാരും പ്രാർത്ഥിപ്പീൻ.

## സുറിയാനിപട്ടക്കാരുടെ പഠിത്വം

അറിവും ഭക്തിയും ഇല്ലാത്ത പട്ടക്കാരുടെ ഭരണത്തിൻകീഴ് ഇരിക്കുന്നസഭ ഒരുനാളും ഉന്നതിപ്രാപിക്കുന്നതല്ല എന്നുള്ളതത്വം ഗ്രഹിച്ചിട്ടായിരിക്കുമല്ലൊ. നമ്മുടെവന്ദ്യപിതാക്കന്മാരും അച്ചന്മാരും കൊള്ളാവുന്ന അത്മെനികളുംക്രൂടി അസൊസിയെഷ്യൻകമ്മട്ടിയുടെ ഒരുയൊഗത്തിൽവെച്ചു മേലാൽ ചില പരീക്ഷകൾ ജയിച്ചിട്ടുള്ളവക്കല്ലാതെ പട്ടംകൊടുത്തുക്രൂടാ എന്നുതീരുമാനിച്ചതു ആയൊഗത്തിന്റെ പിമ്പായി ഈ വിഷയത്തിൽ നടന്നിട്ടുള്ളസംഗതികൾഓർത്താൽ ഇനിയും നമ്മുടെസഭയു പട്ടക്കാർ വെ

ണ്ടഎന്നായിരുന്നുവൊ കമ്മട്ടിയുടെഉദ്ദെശംഎന്നുസംശയിക്കുന്നു. വിദ്യയി
ല്ലാത്തവൎക്കു പട്ടംകൊടുക്കുകയില്ല എന്നുതീൎച്ചയാകിയുംവെച്ചു പട്ടസുഖത്തി
ന്നു മറ്റുയോഗ്യതയുള്ളബാലന്മാൎക്കു വിദ്യസമ്പാദിക്കുന്നതിന്നുവേണ്ടമാൎഗ്ഗ
ങ്ങൾ ഏൎപ്പെടുത്തികൊടുക്കാതെയിരിക്കുന്നതുകൊണ്ടാണ മേൽപറഞ്ഞസം
ശയംജനിച്ചിരിക്കുന്നതു. അല്പകാലംമുമ്പുനമ്മുടെസഭയിൽ പട്ടക്കാർ ആ
വശ്യത്തിലധികംഉണ്ടായിരുന്നുഎന്നു സധാരണപറഞ്ഞുവന്നതായി ഓ
ൎമ്മയുണ്ടു. അതുവാസ്തവമൊ അല്ലയൊഎന്ന തീൎച്ചയായിപറവാൻപാടി
ല്ല എങ്കിലുംഇപ്പോൾ സുറിയാനിപട്ടക്കാരുടെസംഖ്യ ഒട്ടുക്കു നോക്കിയാൽ
ആവശ്യത്തിൽകുറവാണന്നാണ ഇനിക്കിന്നുതോന്നുന്നത. ചില പള്ളിക
ളിൽ ഏഴുംഎട്ടും അച്ചന്മാർ ഇപ്പോഴുംഉണ്ടെങ്കിലും ഒരുപട്ടക്കാരൻപോ
ലും ഇല്ലാത്തഇടവകകൾ വളരെയുണ്ടന്നാണ എന്റെഅറിവു- ഓരൊ
കൊല്ലംചെല്ലുംതോറും മരണംകൊണ്ടപട്ടക്കാരുടെസംഖ്യകുറഞ്ഞുമാണവ
രുന്നതുമരിച്ചുപോകുന്ന പട്ടക്കാരുടെജോലി ഏൽക്കുന്നതിന്നായിപുതിയ
പട്ടക്കാരെനിയമിക്കുന്നതിന്നു നമ്മുടെസഭ യാതൊന്നുംചെയ്യുന്നുമില്ല ഈ
സ്ഥിതിയിൽഒരുപത്തുകൊല്ലം കൂടികഴിയുമ്പോൾ നമ്മുടെസഭയിൽഎത്ര
പട്ടക്കാർഉണ്ടായിരിക്കുമെന്നു കമ്മട്ടിക്കാരുംസഭയുംപ്രത്യേകം ആലോചി
പ്പാനുള്ളഒരുസംഗതിയാണ. അപ്പോഴേക്കുയോഗ്യതയുള്ള ആളുകളെകി
ട്ടണമെങ്കിൽ നാം അതിലേക്കു ഇപ്പൊഴെവേണ്ടയത്നം ചെയ്യേണ്ടിയിരി
ക്കുന്നു. നമ്മുടെചുറ്റുമുള്ളസമുദായങ്ങളും നമ്മുടെഅമേനികളും വിദ്യയി
ൽദിവസേനഉയൎന്നുവരുന്ന ഈകാലത്തനമ്മുടെപട്ടക്കാരും കാലാനുരൂ
പമായിവിദ്യയിൽ അഭിവൃദ്ധിപ്രാപിക്കുന്നതിന്നുവെണ്ട ഏൎപ്പാടുകൾചെ
യ്യാതെയിരിക്കുന്നത കണ്ടിട്ടു നമ്മുടെ മേലദ്ധ്യക്ഷന്മാർ അവരുടെചുമതല
യെവേണ്ടുംവണ്ണം ഗ്രഹിച്ചിട്ടില്ലയൊഎന്നുംകൂടിശങ്കിക്കുന്നു. വാസ്തവമല്ലാ
യിരിക്കാം. അപ്പഴപ്പൊൾഉണ്ടാകുന്ന ചില്ലറസംഗതികളുടെ ഉപദ്രവവും
തിരക്കുംകൊണ്ടു ഈവിഷയത്തിൽ ഇതെവരെയുംപ്രവൃത്തിച്ചില്ല എന്നെ
ഉള്ളായിരിക്കാം. കക്ഷിവ്യവഹാരത്തിന്റെ അവസാനത്തോടുകൂടികക്ഷി
യുദ്ധത്തിന്റെഉഗ്രതയുംകലാശിച്ചിരിക്കുകയാണ. മേലാൽഈവകശണ്ഠ
കൾക്കും മറ്റും ഇടവരാതെയിരിക്കുന്നതിന്നും സഭയെ യഥാസ്ഥാനപ്പെടു
ത്തുന്നതിന്നും വേണ്ട ശ്രമങ്ങൾചെയ്യുകയാണ ഇനിയുംനമ്മുടെ പ്രധാന
ധൎമ്മം. അതിലെപട്ടക്കാരുടെപരിതാപത്തിന ഉപയുക്തങ്ങളായമാൎഗ്ഗങ്ങ
ളെഉറപ്പിക്കുന്നതിനെക്കാൾ മുഖ്യമായിയാതൊന്നുമില്ല. ജെ.

## നവീകരണ തെറ്റു

ന്യായപ്രമാണാനുസാരികളായ യൂദജനം കല്പനയിൽ സാദ്ധ്യത്തെ
ഗ്രഹിക്കാതെ അതിന്റെപുറവേഷമാകുന്ന അക്ഷരത്തെഅവലംബിച്ചു ന
ടന്നതിനാൽ ദൈവത്തിന്റെഅപ്രീതിക്കു പാത്രിഭവിക്കയും സുവിശെഷ
രാജ്യത്തിൽനിന്നു ഇതരന്മാരായിപൊകുകയുംചെയ്യുപ്രകാരം ഇക്കാല
ങ്ങളിലും വേദപാഠകന്മാർഎന്നുനടിച്ചു സുവിശെഷന്യായങ്ങളെ ലേശ
വുംമനസ്സിലാകാതെയും വിശുദ്ധവേദത്തിൽഅടങ്ങിയിരിക്കുന്ന പൊതു
വായ രഹസ്യങ്ങളെഅറിയാതെയും തങ്ങളുടെജ്ഞാനഹീനമായ ബുദ്ധി

കുതോന്നുംപ്രകാരം അങ്ങും മിങ്ങും കാണുന്നവാക്യങ്ങൾക്കുതെറ്റായ അ
ൎത്ഥംകൊടുത്തുകൊണ്ടും അങ്ങിനെതങ്ങളുടെമൌഢ്യതയിൽനിന്നു ഉളവാ
യിവരുന്ന വിപരീതന്യായത്തെ നിൎബ്ബന്ധമായിവാദിച്ചുകൊണ്ടും സത്യ
വഴിയെവിട്ടു വികടമായിനടന്നുവരുന്നുണ്ടു. എന്നാൽ ഈവകക്കാരുകളു
ടെ പിടിവാദം ശാശ്വതമല്ലന്നും ഈവക ഉപദേശങ്ങൾ ഭേദപ്പെടുത്താ
വുന്നതാണെന്നും അവർ വാക്കിൽസമ്മതിക്കയില്ലന്നിരുന്നാലും ഓരോരോ
സന്ദൎഭങ്ങളിലുള്ള തങ്ങളുടെപ്രവൃത്തികൾകൊണ്ടു സ്വഭാവബുദ്ധിയുള്ളഎല്ലാ
വൎക്കും മനസ്സിലാകാവുന്നതാണ. ഇതിലെക്കുഅസംഖ്യംദൃഷ്ടാന്തങ്ങൾ ക
ണ്ടുവരുന്നുണ്ടെങ്കിലും ഈയിടെസംഭവിച്ചതായ ഒരുഏകസംഗതിയെമാത്രം
ഞാൻ ഈ ലേഖനത്താൽ വായനക്കാരുടെ നേത്രഗോചരമാക്കികൊ
ള്ളുന്നു.

പത്രാധിപരെ, ഈ തല്ക്കാലങ്ങളിൽ ഉത്ഭവിച്ചിരിക്കുന്ന നവീകര
ണക്കാരിൽ ഉൾപ്പെട്ടവനെങ്കിലും നവീകരണക്കാരുടെപൊതുവായ ഉ
പദെശങ്ങളിലും നടത്തകളിലും തൃപ്തിയില്ലാത്തവനും തന്റെവിദ്യാവി
ഹീനമായിരിക്കുന്ന അഭിപ്രായങ്ങൾക്കു അനുകൂലമായിരിക്കുന്ന നടത്തക
ളോടുകൂടിയ ഒരു സഭയ്ക്കായി സവാത്മനാപ്രാൎത്ഥിച്ചുകൊണ്ടിരിക്കുന്ന
വനും കുൎബ്ബാനയിലുള്ളഅവസ്ഥാന്തരൂപം ഭേദപ്പെടുത്താവുന്നെന്നും ഭേ
ദപ്പെടുത്തിയിരിക്കുന്നെന്നുമായ ചില അക്ഷരപ്രമാണങ്ങളെകുറിച്ചു അ
വിവേകമായും നിൎബ്ബന്ധമായും വാദിച്ചുവരുന്നവനുമായ കായംകുളത്തു
പടിപ്പുരയ്ക്കൽ തോമാസുകത്തനാരെന്നയാൾ തന്റെകക്ഷിയിലുൾപ്പെ
ട്ടവളും രോഗപീഡിതയുമായിരിക്കുന്ന ഒരുസ്ത്രീക്കു കുൎബ്ബാനകൊടുക്കുന്നതി
നു ആവശ്യപ്പെട്ടപ്പോൾ തന്റെ ഉത്തമവിശ്വാസത്തിന്നും നിൎബ്ബന്ധമാ
യഉപദെശങ്ങൾക്കും വിപരീതമായി സ്വെലൂൻബശ്ലൂല്മായുടെശേഷം കു
ൎബ്ബാനകൊടുക്കുകയും അതുതന്നെയും അനുഗ്രഹിക്കപ്പെട്ട ശരീര രക്തങ്ങ
ളെ ഒരുമിച്ചു ഒരുതംബിളെരിൽ ആക്കികൊണ്ടുമാണ കൊണ്ടുകൊടുത്തിട്ടു
ള്ളതു. ഈ പ്രവൃത്തിയെ പക്ഷെ വിത്യസ്ഥമായിട്ടൊ ഒഴികഴിവായി
ട്ടൊ വാദിക്കുന്നതിനു എത്രകക്ഷിക്കുഭാവമുണ്ടായിരിക്കാം. അങ്ങനെ വിത്യ
സ്ഥത്തെ അനുവദിക്കാകുന്ന ഒരുകക്ഷിയുടെ ഏതദ്ധ്വിപരീതമായനടത്ത
ക്കുവേണ്ടിയുള്ളവാദത്തിനു എത്രമാത്രംവിലപിടിപ്പുണ്ടെന്നു വായനക്കാൎക്കു
ധാരാളം അനുമിക്കാകുന്നതാണെന്നമാത്രമല്ലാ, ഈ വിഷയംസംബന്ധിച്ചു
യാക്കോബായക്കാരുടെ നടത്ത നീതികരിക്കപ്പെടാവുന്നതും ഏതുസന്ദൎഭ
ത്തിലും സാദ്ധ്യവുമാണെന്നു ടി- കത്തനാരുടെയും തത്തുല്യന്മാരായപലരു
ടെയും നടത്തകളാൽ ബോദ്ധ്യപ്പെടുന്നതുമാണ. അല്ലയൊ നവീകരണ
ക്കാരെ, നിങ്ങളുടെവാദങ്ങൾ ഇതുപൊലെയുള്ള പലഅവസ്ഥകളിലും
ഭേദപ്പെടുത്തേണ്ടതായും ഇരിക്കുന്നസ്ഥിതിക്കു നിങ്ങളുടെപിടിവാദത്തെ
വളൎത്തികൊണ്ടുപൊകുന്നതു പ്രകൃതവിരുദ്ധവും അനീതിയും അല്ലയൊ.
എന്നു നിങ്ങളുടെ നിഷ്പക്ഷമായഹൃദയംകൊണ്ടു ഒന്നു ആലൊചിച്ചുനോ
ക്കെണമെന്നു സവിനയംപ്രാൎത്ഥിച്ചുകൊണ്ടു ഈ ലേഖനത്തെ അവസാ
നിപ്പിക്കുന്നു. എന്നു കായംകുളത്തുനിന്നും സത്യനാഥൻ.

---

## സുറിയാനിമതോപദേശപാലനം

മാന്യപത്രാധിപർ അവർകളെ! നിങ്ങളുടെ കൃതിയായ മതോപദേശപാലനത്തെ ൯-ാം ലക്കം താരകയിൽ ക്രിസ്ത്യാനി എന്നും "എൻ" എന്നും രണ്ടു മഹാ വിദ്വാന്മാർ ആക്ഷേപിച്ചിരിക്കുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലൊ. അതിന്നു നിങ്ങൾ സമാധാനം പറയുമെന്നു വിചാരിച്ചു ഞാൻ ചുരുക്കം മാത്രമെ എഴുതുന്നുള്ളു ✽ വൎത്തമാനപത്രങ്ങളിൽ പുസ്തകപരിശോധന ഞാൻ പലപ്പോഴും കണ്ടിട്ടുണ്ടു. അവ ഒന്നൊഴിയാതെ പുസ്തകങ്ങളിൽ ഉള്ള നന്മയൊ തെറ്റുകളൊ എടുത്തു യുക്തിപൂൎവ്വം ശ്ലാഘിക്കയൊ ആക്ഷേപിക്കയൊ ആണ കണ്ടിട്ടുള്ളതു. താരക പുതിയ പത്രികയാകകൊണ്ടൊ പരിശോധനസമ്പ്രദായം മനസ്സിലായിട്ടില്ലാത്തതിനാലൊ പുസ്തകത്തെ പരിശോധിക്കാതെ പുസ്തകകൎത്താവിന്റെ സ്വഭാവത്തെയും പുസ്തകപരിശോധകന്മാരുടെ സ്വഭാവങ്ങളെയും പരിശോധിച്ചിരിക്കുന്നതായി കാണുന്നു. ഇങ്ങനെ വേണമെന്നു ആത്മാവിന്റെ സഹായത്താൽ വായിച്ചപ്പോൾ ഉണ്ടായ വെളിപാടായിരിക്കാം.

ക്രിസ്ത്യാനി എന്ന ലേഖകന്റെ ആക്ഷേപച്ചുരുക്കം.

(എ) പുസ്തകത്തിൽ ദുർഭാഷണങ്ങൾ ഉണ്ടെന്നു ഒരു വെറുംവാക്കു- താരകയ്ക്കിഷ്ടമില്ലാത്തതെല്ലാം ദുർഭാഷണമെന്നു "ഒരു ചുക്കുമില്ല"ന്നുള്ള വലിയ പ്രമാണം അനുസരിച്ചു പറയുന്ന ആക്ഷേപമെന്നെ ഇതിനെക്കുറിച്ചു വിചാരിപ്പാനുള്ളു. ദുർഭാഷണമായി ഒന്നെങ്കിലും എടുത്തു കാണിച്ചിട്ടില്ല. ഹിന്ദുമതത്തിൽ ഭക്തിയില്ലാത്ത ഒരു ഹിന്ദു ഒരിക്കൽ വേദപുസ്തകം വായിച്ചു ഇതും രാമായണവും ശരിയെന്നു മൊത്തമായി അഭിപ്രായപ്പെടുകയുണ്ടായി. കാരണത്തോടു കൂടാതെ പറയുന്ന ഈ ആക്ഷേപം തന്നെ അതിന്റെ നികൃഷ്ടതയെ കാണിക്കുന്നതിനാൽ വേറെ സമാധാനം ആവശ്യമില്ല. ഈ പുസ്തകം വളരെ യുക്തിപൂൎവ്വം എഴുതപ്പെട്ടതും തക്ക സമാധാനം പറവാൻ പ്രയാസമെന്നും അയിത്രൂരെ കൊച്ചച്ചൻ ഒരിക്കൽ ഒരു സുറിയാനിപട്ടക്കാരനോടു പറകയുണ്ടായി. അതെന്താ അദ്ദേഹം എഫ് എ. വരെ പഠിച്ചിട്ടുള്ളു. എല്ലും തൊലിയും കാണുന്നതുവരെ പഠിച്ച അച്ചന്മാർ കൂട്ടത്തിൽ വേറെയുണ്ടു. അവർ നോക്കുമ്പോൾ യുക്തിയല്ല ദുർഭാഷണം കാണും.

(ബി) രണ്ടാമത്തെ ആക്ഷേപം മുഖപക്ഷം നോക്കാത്ത മനോരമ ആ പുസ്തകത്തെ ശ്ലാഘിച്ചതു നന്നായില്ലെന്നു- മനോരമ മുഖപക്ഷം നോക്കാത്ത പത്രമാണെന്നു താരകാലേഖകന്നു സമ്മതമുണ്ടെങ്കിൽ ഈ കാൎയ്യത്തിൽ മറിച്ചു ധരിച്ചതു അദ്ദേഹത്തിന്റെ ദുഷ്ടബുദ്ധി അല്ലാതെ വരുമൊ.

(സി) പരിശോധകനായ മല്പാന്റെ അഭിപ്രായം തെറ്റിപ്പോയി എന്നു- മല്പാനച്ചൻ നവീകരണമല്പാനാകാതെ സുറിയാനിവിശ്വാസത്തിനു അനുരൂപമായ കൃതിക്കു കുററം പറവാൻ പാടില്ലല്ലൊ.

(ഡി) ഗ്രന്ഥകൎത്താവു നല്ലവെള്ളത്തെ ഒരിക്കലും കാംക്ഷിപ്പാൻ പാടില്ലാത്ത ചീഞ്ഞ ഉറവയാണെന്നു പിന്നത്തെ ആക്ഷേപം. കഴിഞ്ഞുപോയ

---

✽ പുസ്തകത്തിനു ആക്ഷേപം വരുമ്പോൾ ഞങ്ങൾ സമാധാനം പറയും. പുസ്തകകൎത്താവിനെ പരിശോധിച്ചതിന്റെ സമാധാനം ക്രിമിനാൽ കോട്ടിലാണ. ഇ. പ. പ.

മാർഅത്താനാസ്യോസിനു മദ്രാസിൽവച്ചു ഒരുസ്വഭാവവും മട്ടെനിൽവച്ചു വേറൊരുസ്വഭാവവും സ്ഥാനമെററു മലയാളത്തുവന്നപ്പോൾ ഒരു നാറിയ സ്വഭാവവും പിന്നീടു ഒരു വാസനസ്വഭാവവും ഉണ്ടായിഎന്നു എം. ജെ. സി. തെററായിപറഞ്ഞതിനെ പത്രികചൂണ്ടികാണിച്ചപ്പോൾ മനുഷ്യർവീഴുകയും ജീവിക്കയുംചെയ്യുന്നതു പതിവാണെന്നു താരക ഒരിക്കൽ സമാധാനംപറഞ്ഞതായിഓൎക്കുന്നു. ഈപ്രകൃതം നവീകരണക്കാർ കുത്തകയായിപിടിച്ചതുകൊണ്ടു ഗ്രന്ഥകൎത്താവിനു ഒരിക്കൽതെററിയാൽ പിന്നെനന്നാകുവാൻപാടില്ലന്നായിരിക്കും താരകയുടെമതം. പുസ്തകത്തിന്റെ കുററംകണ്ടുപിടിക്കുന്ന ഈ സൂത്രം ആൎക്കും ഇവർവച്ചുകൊടുക്കാതെയിരുന്നാൽനന്നു.

(ഇ) പരിശുദ്ധന്മാരൊടുള്ളഅപെക്ഷ രക്ഷയെസഹായിക്കയെഉള്ളു എന്നുപത്രികപറഞ്ഞിട്ടുള്ളതുകൊണ്ടു രക്ഷയ്ക്കു ആവശ്യപ്പെട്ടവയെകുറിച്ചു എഴുതെണ്ടീയിരുന്നു എന്നാണ പിന്നത്തെ ആക്ഷെപം. രക്ഷയ്ക്കു ജ്ഞാനസ്നാനം കുൎബ്ബാന ഈ രണ്ടുകൂദാശമതി എന്നുനവീകരണക്കാർപറയാറുണ്ടല്ലൊ. മററുള്ളതൊക്കെ വേഗംഉപെക്ഷിക്കട്ടെ. ഇപ്പോൾ മെത്രാനെ ഉണ്ടാക്കുവാൻ വെറുതെ ചെത്തിപ്പട്ടിനു വിലകൂട്ടുന്നതുഎന്തിനു.

(ഋ) ഗ്രന്ഥകൎത്താവു കൎത്താവിന്റെമുമ്പാകെ കണക്കു കൊടുക്കെണ്ടിവരുംഎന്നാണ അവസാനത്തെയുക്തി. കണക്കുകൊടുക്കെണ്ടതാണന്നു വരുത്തുവാൻ പുസ്തകത്തിലുള്ളകുററം എന്താണന്നു ഒന്നുപോലും ചൂണ്ടികാണിച്ചിട്ടില്ലാ. അതുകൊണ്ടു രേഖാമൂലം ദിവ്യോപദെശത്തെ ചൂണ്ടികാണിച്ചപുസ്തകത്തെ രേഖകൂടാതെ ആക്ഷെപിക്കുന്നവർ കണക്കുകൊടുക്കെണ്ടിവരുമെന്നുകൂടെ ഓൎക്കെണ്ടതാണ.

ക്രിസ്ത്യാനിഎന്നലേഖകന്റെ ആക്ഷെപങ്ങൾ ഈഅഞ്ചാറുവെറും വാക്കുകൾമാത്രമാണ. എന്നാൽ 'എൻ' എന്നവിദ്വാൻ ഒരുസാരമായയുക്തികൂടെപറയുന്നുണ്ടു ഈ പുസ്തകം "യുക്തി സംസാരിപ്പാൻ ഉപയൊഗപ്പെടുത്തുമെന്നു" ഈ എഴുത്തുകാരൻ സമ്മതിക്കുന്നതിനാൽ അതുയുക്തിപൂൎവ്വം എഴുതപ്പെട്ട ഒരുകൃതിഎന്നുവരുന്നു. യുക്തിപൂൎവ്വംഎഴുതപ്പെട്ടതെന്നു സമ്മതിക്കുന്നകൃതിയെ ആക്ഷെപിക്കുവാൻ ഒരുയുക്തിയെങ്കിലും കാണിച്ചിട്ടില്ലാ. എന്തിനാണയുക്തി. ഒരുചുക്കുമില്ലന്നുള്ള ഒററന്യായംപറിച്ചിരിക്കുമ്പൊൾ യുക്തിവേണമൊ. ദയിവാ എന്ന സുറിയാനിപദത്തിനു പിശാചു എന്നൎത്ഥമുള്ളതുകൊണ്ടു "ദൈവമെ നീ ശുദ്ധമുള്ളവൻ ആകുന്നു" എന്നുപറഞ്ഞാൽ തെററാണന്നു പണ്ടൊരുകാലത്തു ഒരുപട്ടക്കാരൻ പറഞ്ഞിട്ടുള്ളതുപൊലെയാണ ഈ പുസ്തകത്തിന്റെസ്വഭാവം എന്നു കണ്ണടച്ചു ഒരു ഒററ "ചുക്കില്ല"ന്നുള്ളസമാധാനമാണ "എൻ"കണ്ടുപിടിച്ചതു. ഇതിനുമുമ്പു ഇപ്പൊഴത്തെനവീകരണപട്ടക്കാരിൽ ഒരുവന്റെ പൂൎവ്വീകനായിരുന്ന ഒരുകത്തനാർ കൎത്താവിനെ ശ്ലീഹന്മാർ കുരിശിൽതൂക്കി എന്നു പ്രസംഗിച്ചിട്ടുണ്ടായിരുന്നു. അതുപൊലെയാണ "എൻ." മുതലായ താരകലേഖകന്മാരുടെ ആക്ഷെപം എന്നുഞാനും കണ്ണടച്ചുസമാധാനംപറഞ്ഞാൽ ഇതിനുവേണ്ടുവൊളം മതിയാകും.

ശേഷം ശേഷംപൊലെ ബേത്

## ഒരു പോർവിളി.

"മലങ്കര സഭാതാരക" എന്ന ഞങ്ങളുടെ സഹോദരി! പത്രികയും താരകയും തമ്മിൽക്കൂടെക്കൂടെ കടിപിടികൂടികൊണ്ടിരിക്കുന്നു നിങ്ങൾസത്യവിശ്വാസത്തിൽനിന്ന തെററിപ്പോയി എന്നുള്ള ഉത്തമവിശ്വാസത്താൽഞങ്ങൾ പറയുന്നതാണ. നിങ്ങളുംഅതുപോലെ ഒരു ഉത്തമവിശ്വാസത്തുമ്മേൽ ആയിരിക്കാം. എന്നാൽ നിങ്ങളുടെതക്കം ഒരുപേപ്പട്ടിയുടെ പ്രവൃത്തിപോലെ ആണെന്ന പറയുന്നതിൽ മുഷിയരുതെ. അതു സ്ഥിരബുദ്ധിയില്ലാത്തതിനാൽ ലാക്കില്ലാതെ ഓട്ടുകയും കണ്ണിൽകണ്ടതിനെ കടിക്കയും ചെയ്യുന്നതല്ലാതെ നിന്നു യുദ്ധംചെയ്യുകയില്ലാ. ഇതുപോലെനിങ്ങളുംഒരുകാൎയ്യത്തിലും തുടൎന്നുവാദിക്കാതെ അതുമിതും ആക്ഷേപിച്ചേച്ചു ഓടിയേക്കുന്ന ഇതുകൊണ്ടുള്ളപ്രയോജനംഎന്തു. നിങ്ങളുടെന്യായങ്ങൾ ഞങ്ങളെധരിപ്പിച്ചു ഞങ്ങളെമനസ്സുതിരിപ്പിക്കണമെന്നു താല്പൎയ്യമുണ്ടെങ്കിൽ ഒരുസംഗതിയെങ്കിലും അററംവരെതക്കിക്കണം എല്ലായുക്തിക്കും സമാധാനവും പറയണം. ഇതുനിങ്ങൾചെയ്യുന്നില്ലാ അതിനാൽ നാം ഇരുപാട്ടുകാരുടെയും ഉദ്ദേശ്യം കേവലം കേൾവിക്കൊ പ്രശംസക്കൊ മാത്രമാകാതെ പ്രയൊജനമായിരിപ്പാൻവേണ്ടി ഒരുസംഗതി എടുത്തുവാദിക്കാം.

നാംതമ്മിൽ ഉള്ളതക്കം പലഉപദേശങ്ങളിൽ ആണല്ലൊ അതുഓരോന്നൊരോന്നായിതക്കിച്ചുഅവസാനിപ്പിപ്പാൻ നമുക്കുസമയവും സ്ഥലവുംപോരാ എല്ലാതക്കങ്ങളും വേദവാക്യത്തിൽ ഏറക്കുറെ ഉൾപ്പെട്ടുന്നതും അപ്പൊൾവാക്യങ്ങളുടെ വ്യാഖ്യാനങ്ങളിൽ അഭിപ്രായഭേദംവരുന്നതുംആകകൊണ്ടുഉപദേശസംബന്ധമായഏതെങ്കിലുംവിഷയത്തിൽ പ്രവെശിക്കുന്നതിനുമുമ്പു ഉപദെശങ്ങളുടെ അടിസ്ഥാനമായ വേദപുസ്തകങ്ങളുടെവ്യാഖ്യാനസമ്പ്രദായത്തിൽതക്കിച്ചുഅവസാനിപ്പിച്ചാൽ സകലതക്കവും അതിൽഅടങ്ങും അതിനാൽ കശാപിശാതക്കംവിട്ടുതക്കിപ്പാനായി ഒരുവാദമുഖം ഞങ്ങൾതാഴെകുറിക്കുന്നു. അതുഎന്തന്നാൽ "സകലഉപദെശങ്ങളുടെയുംഅടിസ്ഥാനം വേദപുസ്തകംആകുന്നു. എന്നാൽവേദപുസ്തകത്തിൻെറ ശരിയായവ്യാഖ്യാനം ക്രിസ്തീയപാരമ്പൎയ്യംആകുന്നു?? ഇതാണ സുറിയാനിക്കാരായ ഞങ്ങളുടെ പ്രഥമപ്രമാണം. ഇതിൽ നിങ്ങൾചേരുന്നുണ്ടൊ, ഇല്ലെങ്കിൽഅതിനുള്ളകാരണം എന്തു. ഈ തക്കത്തിൽ നാം തമ്മിൽയോജിച്ചാൽ എല്ലാഉപദെശതക്കങ്ങൾക്കും വേദവാക്യങ്ങളെഎടുത്തു ക്രിസ്തീയപാരമ്പൎയ്യമെന്നവ്യാഖ്യാനംകൊണ്ടു വ്യാഖ്യാനിക്കുമ്പൊൾ തക്കംതീരും. ഇതിൽയോജിപ്പില്ലെങ്കിൽ നിങ്ങൾക്കുസമ്മതിപ്പാൻ തക്കന്യായങ്ങൾ ഞങ്ങൾ പറഞ്ഞബോധപ്പെടുത്തിയാൽ അപ്പൊൾ തക്കം എളുപ്പത്തിൽ അവസാനിപ്പിക്കാം. അപ്രകാരമല്ലാ ഞങ്ങളുടെ ഈ വാദംതെററാണെന്ന തൃപ്തികരമായന്യായങ്ങൾ നിങ്ങൾ ഞങ്ങളെ ബൊധപ്പെടുത്തിയാൽപിന്നെ ബോധിച്ചവ്യാഖ്യാനം എടുത്തുകൊള്ളാമെല്ലൊ. രണ്ടായാലും ഈ ഏകവാദം എല്ലാവാദങ്ങളുടെയും അടിസ്ഥാനവും എല്ലാവാദങ്ങളെയും എളുപ്പത്തിൽ ശമിപ്പിപ്പാൻതക്ക മാൎഗ്ഗവും ആണെന്നുള്ളതിനു തക്കമില്ലാ.

അതിനാൽ ഞങ്ങളുടെ പ്രമാണംസംബന്ധിച്ച നിങ്ങൾക്കുള്ള ആക്ഷെപങ്ങളെപറവാനും മറ്റുള്ളതൎക്കങ്ങൾ നിൎത്തിവപ്പാനും ഞങ്ങൾ ആദ്യമായി വിനയപൂൎവ്വംഅപെക്ഷിക്കുന്നു. വിനയപൂൎവ്വമുള്ളഅപെക്ഷയെ സ്വീകരിപ്പാൻ മനസ്സില്ലെങ്കിൽ ഞങ്ങൾ രണ്ടാമതായി അതിന്ന നിങ്ങളെ പോരിന്നുവിളിക്കുന്നു.

പരിശുദ്ധന്മാരെക്കുറിച്ച.

ഈ തലവാചകത്തിൽ കഴിഞ്ഞതാരകയിൽ ചെൎത്തിരിക്കുന്നലെഖനത്തിൽ "പരിശുദ്ധന്മാരെക്കുറിച്ച ഒരുപുതിയയുക്തികൊണ്ടുവന്നിട്ടുണ്ട. മറ്റൊന്നുമല്ല, നിദ്രയെപ്രാപിച്ചഅടിയാരെ ജീവനുള്ളനിന്റെശബ്ദം കബറിൽനിന്ന പറുദീസായുടെഉള്ളിലെക്ക ഉണൎത്തുമാറാകണമെ" എന്ന സുറിയാനിയിൽ ഒരുപ്രാൎത്ഥന ഉള്ളതിനാൽ അവർ ഇപ്പൊഴും ഉറക്കത്തിൽ ആണെന്നാണ താരക കാണിക്കുന്നതു.

ഈതൎക്കം മിശിഹാമഹത്വമെന്ന പുസ്തകത്തിന്നകാരണമായ മസ്താൻ സാഹിബിന്റെ തൎക്കത്തൊടുതുല്യമാകുന്നു. അത്തിവൃക്ഷത്തിൽ ഫലമുണ്ടൊഎന്ന അന്വെഷിച്ചതുകൊണ്ട ക്രിസ്തുത്രിത്വത്തിൽഒരാൾഅല്ലന്നു ആ ഭോഷൻ വിധിച്ചതുപൊലെയാണ താരകാലെഖകൻ മെൽചെൎത്തപ്രാൎത്ഥനയിൽകണ്ടപിശക എന്നുപറവാൻ സംശയംഇല്ലാ. ദുഷ്ക്കണ്ണുകൊണ്ട നോക്കുമ്പൊൾ വെദപുസ്തകത്തിൽ ഒരുവാക്യം മറ്റൊന്നിനൊടുയോജിക്കാതെയൊ വിപരീതമായൊകാണാം. അതുകൊണ്ട അവവിപരീതങ്ങൾആകയില്ലല്ലൊ. ദൃഷ്ടാന്തമായിട്ട പൌലുസിന്റെലെഖനങ്ങൾ വായിച്ചാൽ പ്രവൃത്തിഒരുസാരവുമില്ല വിശ്വാസംമാത്രംമതിയെന്നുതോന്നും. യാക്കൊബിന്റെ ലെഖനംവായിച്ചാൽ മറിച്ചുംതോന്നും. തോന്നുന്നതു ആക്കുന്നുവച്ചാൽ "പരിശുദ്ധന്മാരൊടുള്ളഅപെക്ഷ" സുറിയാനിപുസ്തകത്തിൽകണ്ടഒരുപ്രാൎത്ഥനകൊണ്ട തെറ്റാണന്നുവിധിച്ച താരകാലിഖയിതാവിനെപൊലെയുള്ളവൎക്കമാത്രമാണ.

ഇനിതാരകയുടെതൎക്കത്തിൽപ്രവെശിക്കാം. മരിച്ചവർകബറിൽഇരിക്കുന്നു എന്നുപറഞ്ഞാൽ അവരുടെആത്മാവല്ല ശരീരമാണന്നഅറിഞ്ഞുകൂടാത്തഭോഷന്മാർ ദുൎല്ലഭമാണ. അവരെക്രിസ്തുവിന്റെശബ്ദത്താൽഉണൎത്തുകയെന്നുപറഞ്ഞാൽ ഉയൎപ്പിക്കയുമാണന്നഅറിഞ്ഞുകൂടായൊ പരിശുദ്ധന്മാരുടെ ആത്മാക്കൾ കബറിൽആണന്ന വല്ലപ്രാൎത്ഥനയും കാണിച്ചിരുന്നെങ്കിൽകൊള്ളായിരുന്നു. ആത്മാക്കൾ ലക്ഷൊപലക്ഷം കബറുകളിൽ ആയിരുന്നെങ്കിൽ മിശിഹാപ്രസംഗിപ്പാനായി പാതാളത്തിലെക്കുഇറങ്ങുവാൻ ആവശ്യമില്ല. വലത്തുഭാഗത്തെകള്ളനൊട നീ എന്നൊടുകൂടെ ഇന്നുപറുദീസായിൽആകും എന്നുകല്പിക്കുവാനും ആവശ്യമില്ലാ.

സുറിയാനിക്കാർ പ്രാൎത്ഥിക്കുന്നതു മരിച്ചവരുടെ അഴുകിയപ്രേതത്തൊടല്ലന്നു താരകമനസ്സിലായിട്ടില്ലെങ്കിൽ ഇനിയെങ്കിലുംമനസ്സിലാകട്ടെ. കള്ളന്റെപിന്നാലെപറുദീസായിലെക്കുപ്രവെശിച്ച പരിശുദ്ധന്മാരുടെ ആത്മാക്കളൊടുമാത്രമാണ ഞങ്ങൾ അപെക്ഷിക്കുന്നതു. ക്രിസ്തുവിനൊടുകൂടെ പറുദീസായിലെക്കുപ്രവെശിച്ച കള്ളൻ ശവക്കുഴിയിൽ ഉറങ്ങുന്നുവൊ പറുദീസായിൽ ആനന്ദിക്കുന്നുവൊ? എന്ന ആലൊചിച്ചു

ഞങ്ങളുടെപ്രാൎത്ഥന "ഉറക്കത്തിൽകാലുപിടിച്ചതുപൊലെ"യൊ ഉണൎന്നവൻെറ കാൽപിടിച്ചതുപോലെയൊ എന്നു ഉത്തരംപറവാൻ താരക ഞങ്ങളൊട്ടആവശ്യപ്പെട്ടതുപൊലെ ഞങ്ങൾ അങ്ങോട്ടും ആവശ്യപ്പെടുന്നു.

ഒരു വിധി

പള്ളിമുതലുകൾ തനതായിവിചാരിച്ചു കൈവശംവച്ചുവ്യാ യഥെഷ്ടം ക്രയവിക്രയംചെയ്കയും പള്ളിമേലും പള്ളിവസ്തുകൾമേലും ഉടമസ്ഥതാവകാശം ഭാവിക്കയുംചെയ്യുന്ന ചില സുറിയാനിപള്ളികളിലെ കൈക്കാരന്മാർ തിരുവിതാംകൂർ ഹൈക്കൊടതിയിൽ ൧൦൬൬-ാമാണ്ട അപ്പീൽ ൨൬-ാംനമ്പ്രിൽ ഉണ്ടായിട്ടുള്ള വിധി വായിച്ചുകാണണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

മേൽപ്പറഞ്ഞ വ്യവഹാരത്തിലെകക്ഷികൾ റോമ്മാസുറിയാനിക്കാരും അതിൽതക്കപ്പെട്ടതീറു ഒരുറോമ്മാസുറിയാനിപള്ളിയെയും പള്ളിവക ഉള്ളകുന്നതും ഉള്ളകാത്തതുമായ ചില സ്വത്തുക്കളെയും സംബന്ധിച്ചുണ്ടായതും അവരുടെഅംഗീകരിക്കപ്പെട്ട മേല്പട്ടക്കാരനായിരുന്ന വരാപ്പുഴമെത്രാൻഅവൎകളുടെ സമ്മതംപ്രാപിച്ചതും ആയിരുന്നു. തീറുകൊടുത്തആൾ പള്ളിക്കുവള്ളരെമുതൽ ചിലവുചെയ്തു മിക്കവാറുംഉടമസ്ഥൻെറസ്ഥിതിയിൽഇരുന്ന ആൾആണ. പള്ളിസംബന്ധമായ മൂളും നിയമവും റോമ്മാസുറിയാനിക്കാരുടെ പള്ളികളെസംബന്ധിക്കുന്നടത്തൊളം സുറിയാനിപള്ളികൾക്കു സംബന്ധിക്കുന്നതാണ.

ഈ വ്യവഹാരത്തിൽ ഹൈക്കൊടതി ഫുൾബെഞ്ചിൽ ഉണ്ടായതീൎച്ചയുടെസ്വഭാവം എന്തെന്നാൽ:- ദൈവാരാധനക്കായി ഉപയൊഗപ്പെട്ടുന്നസ്വത്തുക്കൾ ഏതുനിയമപ്രകാരവും ക്രയവിക്രയസാധനങ്ങൾആകയില്ല. ഹിന്തുക്കളുടെയാകട്ടെ ക്രിസ്ത്യാനികളുടെയാകട്ടെ മഹമ്മദുകാരുടെയാകട്ടെ മതവിഷയമായആവശ്യങ്ങൾക്കുള്ള ധൎമ്മമുതൽ അന്യാധീനപ്പെടുത്തത്തക്കവയല്ല. ഒരുപള്ളിയുടെപണിക്കുഒരുത്തൻ അസാമാന്യംപണം സ്വന്തമായിചിലവുചെയ്തിട്ടുണ്ടെന്നുവച്ചു പ്രത്യെക കരാറൊ ഉടമ്പടിയൊ ഇല്ലാത്തപക്ഷം ആകുഡുംബത്തെക്കു വിശെഷഅവകാശങ്ങളൊ സംബന്ധമൊ പള്ളിമേലൊ സ്വത്തുമേലൊ ഉണ്ടാകയില്ല. കൈക്കാരന്മാരും യോഗവും ഉൾപ്പെടാതെ ഒരുപള്ളിയൊ അതിൻെറമുതലൊ അന്യാധീനപ്പെടുത്തുന്നതിനെ അനുവദിപ്പാൻ മെത്രാനും സ്വാതന്ത്ര്യംഇല്ല.

വധിയുടെചുരുക്കംഇതാണ. ഈ വിധിയുടെഒരുപകൎപ്പു അച്ചുപ്രസിദ്ധംചെയ്തിരിക്കുന്നതിരുവിതാംകൂർ ലാറിപ്പൊട്ട ൧൦-ാംവാല്യം ൧-ാം ഭാഗമൊ എല്ലാപള്ളികിലും സൂക്ഷിക്കെണ്ടതും പള്ളിപ്രമാണികൾഎന്നു നടിക്കുന്ന മഹായോഗ്യന്മാർ വായിച്ചുപഠിക്കെണ്ടതും ആകുന്നു.

സൂചനകൾ

ഒരുപുതിയ മതം—ഇംഗ്ലാന്തിൽ ലിങ്കൻബിഷോപ്പു കൎമ്മാചാരങ്ങളെ ഭക്തിപൂൎവ്വം നടത്തുന്നതിൽ വച്ചുണ്ടായവിധി ബിഷോപ്പിനു അനുകൂലമായിവന്നതിൽ ക്രുദ്ധിച്ചുആംഗ്ലിയാമതം ഉപേക്ഷിച്ചു റെവറന്തുചാൎലസ സ്റ്റൊക്ലിങ്ങ എന്നപാദ്രി ഒരുപുതുമതം ഉണ്ടാക്കുവാൻ പുറപ്പെട്ടിരിക്കുന്നു അദ്ദേഹംതൻെറമതത്തിനുകല്പിച്ചപേർ ഇംഗ്ലാന്തി

ലെ പ്രൊത്തസ്റ്റാന്തുമതം,, എന്നാണത്രെ അംഗ്ലിയാമതത്തിലെ പള്ളിക്രമപുസ്തകം മുഴുവൻമൂഢതയാണെന്ന നിശ്ചയിച്ചു അദ്ദെഹംഅതിനെ പരിഷ്കരിച്ചിരിക്കുന്ന അതുഅച്ചടിപ്പിക്കാൻ ധൎമ്മശേഖരം ചെയ്യുവരുന്ന എന്നമദ്രാസമെയിൽപറയുന്ന ൦രംപുതിയ മതത്തിലെ മിഷ്യനരിമാരിൽ വല്ലവരുംവല്ലകാലത്തും സുറിയാനിക്കാരുടെ ഇടയിൽവരുവാൻ ഇടയായാൽ അന്നസുറിയാനിമതത്തിനു എന്തെല്ലാം നൂതനപതിതങ്ങൾ കണ്ടുപിടിക്കുമെന്നും അതിനെസ്ഥാപിപ്പാൻ നവീകരണത്തിൽ നവീകരണക്കാരായി പുറപ്പെടുന്നവർ ആരെല്ലാമായിരിക്കുമെന്നും കണ്ടാലെഅറിയാവു ഇതുപ്രൊത്തസ്റ്റാന്തുസഭയിൽ മുന്നറി......എത്രാമത്തെ മതമാണെന്ന വരുന്നകൊല്ലത്തെ പിറേറയിക്കെൾ പഞ്ചാംഗം വരുമ്പോൾഅറിയാം വേദപുസ്തകം ദൈവാത്മാവിനാൽ വായിക്കുന്നഎന്ന പ്രശംസിക്കുന്ന നവീകരണക്കാരുടെ പൈശാചിക പ്രശംസപ്രകാരം വായിച്ച ഒരുക്കൂട്ടർആണ ഇവരും.

---

കുമ്പസാര രഹസ്യം—കുമ്പസാരത്തിൽ പട്ടക്കാരനോടു പറയുന്നരഹസ്യം ആവശ്യപ്പെട്ടാൽ കോൎട്ടിൽ വെളിപ്പെടുത്തുവാൻ ഒരുഅംഗ്ലിയാപാദ്രിയെ നിൎബ്ബന്ധിക്കാമൊ എന്നുഇയ്യിടെ ഇംഗ്ലാന്തിലെ ഡൈവോർസകോട്ടിൽ ഒരുവാദം ഉണ്ടായി. വെളിപ്പെടുത്തണമെന്നാണ തീൎച്ചപ്പെട്ടതു പട്ടക്കാരെ൦രംകാൎയ്യത്തിൽ നിൎബ്ബന്ധിച്ചുകൂടാഎന്ന ബാറൻആൽഡെർസൻഎന്നൊരുജഡ്ജി കുറെമുമ്പുഒരുകേസിൽ വിധിച്ചിട്ടുണ്ടുപോലും ഇതു൦രം ജൂലായി ൧൮൭൯-ലെ ലണ്ടൻന്യൂസിൽകണ്ടതാണ സുറിയാനിപള്ളികളിലെ രഹസ്യകുമ്പസാരം ഇവിടുത്തെഅംഗ്ലിയാക്കാൎക്ക വലിയആക്ഷേപമാണ. ഇംഗ്ലാന്തിലെക്രൂ പാദ്രിമാരു കുമ്പസാരിപ്പിക്കയും ആരഹസ്യം കോടതിആവശ്യപ്പെട്ടാലും വെളിപ്പെടുത്തുകയില്ലന്ന തൎക്കിക്കയുംചെയ്യുന്ന സുറിയാനിക്കാരുടെ ഇടയിലേക്ക മിഷ്യനരിമാർകപ്പൽകയറുമ്പോൾ അഭിപ്രായം മാറിപ്പോകുന്നതും സ്വദേശത്തുനടക്കുന്ന കാൎയ്യങ്ങൾഒന്നും അറിയാത്തഭാവം നടിക്കുന്നതും ൦രംവകകൾഒന്നും മലയാളമിത്രംകാണാത്തതും സുറിയാനിക്കാരുടെ നിൎഭാഗ്യമെന്നെ പറവാനുള്ളു.

---

ഇടവകപത്രികയുടെ ഒരുദോഷം—൦രംഇയ്യിടെഒരു നവീകരണ സഹോദരനുമായി സംസാരിച്ചപ്പോൾ അദ്ദേഹംഞങ്ങളോടു ഇപ്രകാരംപറഞ്ഞു "നിങ്ങൾപത്രികയിൽകണ്ട സാല്പന്മാരുടെ പുസ്തകങ്ങൾഎല്ലാംഎടുത്തുപകൎത്തുന്നതു എന്തിനു" എന്ന_ മുമ്പൊരിക്കൽ ൪-ാം ശതാബ്ദത്തിലെ ഒരുസംഗതി ഒരുസാല്പിന്റെപുസ്തകം കാണിച്ചുഞങ്ങൾപറഞ്ഞപ്പോൾ അതു "ആരാണ്ടുപറഞ്ഞുകേട്ടതാണെന്നു" താരക ഞങ്ങളെആക്ഷേപിക്കയും ചെയ്തു. ആൎച്ചുബിഷോപ്പന്മാർ, ബിഷോപ്പന്മാർ, ലണ്ടൻന്യൂസ, മദ്രാസമെയിൽ, ഇങ്ങനെചില "ആരാണ്ടു"പറയുന്നതു വിശ്വസിക്കയെന്നൊരു ദോഷംഞങ്ങൾക്കുണ്ടു. അവർ കുറെമാന്യന്മാരും ഉത്തമന്മാരുംആണെന്നുള്ള ഉത്തമവിശ്വാസത്തുമ്മേൽ ഞങ്ങൾവിശ്വസിച്ചുപോന്നതാണ ഇവരെപോക്രികളായിവിചാരിക്കണമെന്നും "ഹരിശ്രീ" പഠിച്ചിട്ടില്ലാത്ത നവീകരണകൎത്താക്കളെമാത്രം പഠിതക്കാരായി വിചാരിക്കണമെന്നും മനസ്സിലായിട്ടില്ലാ ഞങ്ങളുടെ എളുപ്പവിശ്വാസത്തിനു വേറെയുംകാരണംഉണ്ടു "ഞാൻആരാണെന്നു നിങ്ങൾപറയുന്നു" എന്നകൎത്താവുഒരിയ്ക്കൽചോദിച്ചപ്പോൾ "നീദൈവത്തിന്റെ പുത്രനായക്രിസ്തുആകുന്നു"എന്നപെട്ടന്ന വിശ്വസിച്ചുമറുപടിപറഞ്ഞ പത്രൊസഅപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ട അന്ത്യോഖ്യാ സിംഹാസനത്തോടു ചേൎന്നുനില്ക്കുന്നതുകൊണ്ടു ഇങ്ങനെചില എളുപ്പവിശ്വാസം ഞങ്ങളിൽഉണ്ടാകുന്നതിൽ വായനക്കാർഒഴിവു കഴിവുചെയ്യുമെന്നുവിശ്വസിക്കുന്നു. തന്റെവിലാവിലും ആണിപ്പഴുതിലും സ്പൎശിച്ചുനോക്കാതെ വിശ്വസിക്കയില്ലന്നുപറഞ്ഞ തോമ്മാഅപ്പോസ്തോലന്റെ അടുത്തചാൎച്ചക്കാർ എന്നനടിക്കുന്ന നവീകരണക്കാരും താരകയും ഞങ്ങളെപോലെ ഹൃദയത്തിൽ വിശ്വസിച്ചാലും വെളിയിൽപെട്ടന്ന സമ്മതിക്കയില്ലാ. തൊട്ടുവിശ്വസിച്ചതുപൊലെ നാലാംശതാബ്ദത്തിലും മറ്റുംചെന്നുകണ്ടു വിശ്വസിക്കുന്നതിനു താരകയ്ക്കു മിടുക്കുണ്ടെന്ന പ്രശംസിക്കുന്നതിനു ഒരുകാരണം ഇതായിരിക്കും.

---

സാറാഉമ്മായെഅടക്കുവാൻ അബ്രാഹംവാങ്ങിച്ചഭൂമിക്കു "തീറാധാരം" എഴുതിച്ചിട്ടുണ്ടായിരുന്നു എന്ന താരക പകൎപ്പുകണ്ടതുപൊലെ പറഞ്ഞുകൊള്ളുന്നു. നാലാംശതാബ്ദത്തിലെകാൎയ്യം കണ്ടെഴുതിയഇന്നത്തെ ആൾക്കു അബ്രാഹാമിന്റെകാലത്തു രജിസ്ട്രാർ ഉദ്യോഗംവഹിപ്പാൻ പാടില്ലാത്തതല്ലായിരിക്കും.

പുലക്രിസ്ത്യാനികൾക്കു സാമൂഹ്യസമത്വം അനുവദിക്കാതിരിക്കുന്നതു "യാക്കോബായക്കാർ ആയാലും ഇംഗ്ലീഷുകാർ ആയാലും ഉത്തമമല്ല" എന്നു താരക പറയുന്നു. നവീകരണക്കാർ ആയാൽ ഉത്തമമാണെന്നുകൂടെ ഒരു വാചകം അതിന്റെ താഴെ ചേൎത്തു താരക വായനക്കാർ വായിക്കേണ്ടതാണു. അല്ലെങ്കിൽ ഒരു നവീകരണപള്ളിയിൽ ബിഷോപ്പ ഹോഡ്ജസ അവർകളുടെ ആജ്ഞയിൻകീഴ നടത്തിവന്ന ഇംഗ്ലീഷപള്ളിക്കൂടത്തിൽ പുലക്കുട്ടികളെ പ്രവേശിപ്പിക്കണമെന്നു ബിഷോപ്പ നിൎബ്ബന്ധിച്ചപ്പോൾ സമ്മതിക്കാതെ ബിഷോപ്പിന്റെ സംബന്ധം വേർപെടുത്തിയതിനെക്കുറിച്ചു താരക മൌനം ദീക്ഷിക്കയില്ലായിരുന്നുവല്ലൊ.

---

അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യത്തിൽ മിശിഹായെ ഭക്ഷിക്കാമെങ്കിൽ കുരിശിന്റെ സാദൃശ്യത്തിൽ തന്നെ വന്ദിക്കരുതൊ എന്നു ഞങ്ങൾ പറഞ്ഞ യുക്തി കന്മഷയുക്തി എന്നു കാണിപ്പാൻ ശരീരക്തങ്ങളെക്കുറിച്ചു "തിരുവാതുറന്നരുളീട്ടുള്ളതും കുരിശുകാൎയ്യം അരുളീട്ടില്ലാത്തതും;;ആണെന്നു താരക സമാധാനം പറയുന്നു. തിരുവാതുറന്നരുളീട്ടുള്ളതുകൾ ആചരിക്കണമെന്നും ആചരിക്കുന്നതിനെ ആക്ഷേപിക്കരുതെന്നും ആണല്ലൊ സമ്മതിക്കുന്നതു. അപ്പോസ്തോലരുടെ കാലുകഴുകിയപ്പൊൾ നിങ്ങളും തമ്മിൽ തമ്മിൽ കാലുകളെ കഴുകുവിൻ" എന്നുകൂടെ തിരുവാ തുറന്നു അരുളീട്ടുണ്ടായിരുന്നു. നവീകരണതലവൻ ആപാസോക്കാ കണ്ടിട്ടില്ലായിരുന്നിരിക്കണം ഞങ്ങളുടെ മേല്പട്ടക്കാർ ചെയ്യുന്നതിൽ കുറ്റം പിടിക്കുന്നതും തിരുവാതുറന്നരുളാത്ത കാൎയ്യം എന്നപോലെ ആണല്ലൊ അതിനാൽ തിരുവാ തുറന്നരുളിയതായാലും അല്ലെങ്കിലും തന്നിഷ്ടം പൊന്നിഷ്ടം എന്നെ നവീകരണക്കാൎക്കു ഉദ്ദേശ്യമുള്ളു എന്നു വരുന്നു.

---

കഴിഞ്ഞ പത്രികയിൽ ൨൩൦൦വൎഷത്തെ പഴക്കമുണ്ടെന്നു നടിക്കുന്ന നവീകരണത്തിനു ഒരു കീറോലയും ഇല്ലെന്നു പറഞ്ഞതുകൊണ്ടു നവീകരണക്കാൎക്കു വലിയ വാശിയായിരിക്കുന്നുപോലും. തോമാശ്ലീഹാ എഴുതിച്ച മതസംഗതിപുസ്തകം കാണാതെ പോയതിനാൽ ഒരു പകൎപ്പു ഉടനെ അയക്കുവാൻ സ്വൎഗ്ഗത്തിലേക്കു അടിയന്തിരത്തിൽ കമ്പി അടിച്ചിട്ടുണ്ടെന്നു ചിലർ പറയുന്നു മെത്രാച്ചനൊ ഇപ്പോൾ തന്നെ അയച്ചതു ആവകയ്ക്കാണെന്നും മറ്റു ചിലർ പറയുന്നു അതല്ല അന്ത്യോഖ്യരുടെ മിനാറസ്ക്കുദിശായിൽനിന്നു ഒന്നു കട്ടുപകൎത്തി കൊറാൻ ഇറക്കിയതുപൊലെ ഇറക്കാൻ നിശ്ചയിച്ചു വീടും കൂട്ടും ഇല്ലാതെ ഒഴുകി നടക്കുന്ന കൊച്ചുമല്പാനച്ചൻ മിനാറസ്ക്കുദിശാ പരിശോധിക്കുന്നു എന്നു വേറെ ചിലരും പറയുന്നു വിട്ടുമൊ തോമാശ്ലീഹായുടെ പുസ്തകം തന്നെ വരുത്തി കാണിക്കാമെന്നും ചിലർ വീമ്പു വാദം പറയുന്നു എന്തെല്ലാം വന്നാലും താരകാധിപർ ഉത്തമവിശ്വാസപൂൎവ്വം പ്രസംഗിച്ചതുപൊലെ സുറിയാനിസഭ എന്ന കോഴിയെ കക്കാൻ വരുന്ന "കൊച്ചുകുറുക്കന്മാർ,, അല്ലാതെ വരുവാൻ പാടില്ലാത്തതുകൊണ്ടു ഇടവകപ്പത്രികയെന്ന കോഴിക്കൂട്ടിനു കൊച്ചുകുറുക്കന്മാരെ തടുക്കുവാൻ തക്ക ഉറപ്പുണ്ടാകാതിരിക്കുകയില്ലെന്നു സുറിയാനിക്കാരിൽ ചിലരും പറയുന്നു.

---

പഴഞ്ഞിപ്പള്ളി — കുന്നംകുളം സമീപമുള്ള പഴഞ്ഞി സുറിയാനിപ്പള്ളിയിലെ കത്തങ്ങളെ നവീകരണക്കാർ കുറെമുമ്പു വശീകരിച്ചു പള്ളി സ്വാധീനമാക്കിയിരുന്നു. ഇപ്പോൾ ആ പള്ളി മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കു ഒഴിഞ്ഞുകൊടുക്കുവാൻ കോടതിവിധി ഉണ്ടാകയും വിശ്വാസത്യാജ്യന്മാരായ പട്ടക്കാരെ ഇറക്കി വേറെ പട്ടക്കാരെ നിയമിക്കയും ചെയ്തിരിക്കുന്നു. നവീകരണത്തിൽ ചേൎന്നാൽ ഉപ്പാപ്പം കിട്ടുമെന്നു പറഞ്ഞ കബളിതത്തിൽ അകപ്പെട്ട കത്തങ്ങൾ അണ്ടികളഞ്ഞ അണ്ണാനെപ്പോലെ ഇരിക്കുന്നു.

---

പിഴതിരുത്തൽ — കഴിഞ്ഞ ഇടവകപ്പത്രികയിൽ ൱൦൨-ാം പുറത്തു പരിശുദ്ധന്മാരൊടുള്ള അപേക്ഷ എന്ന തലവാചകസൂചനയിൽ ചേൎത്തിരിക്കുന്ന ഇംഗ്ലീഷ കീൎത്തന തൎജ്ജമയിൽ "ദൈവസഹായത്തിൻമുമ്പാകെ നില്ക്കുന്ന-----പരിശുദ്ധന്മാർ" എന്നതിനെ "ദൈവസന്നിധാനത്തിൻമുമ്പാകെ നില്ക്കുന്ന---പരിശുദ്ധന്മാർ" എന്നു വായിക്കെണ്ടതാണു.

൱൪൩-ാം പുറത്തു ൱൯-ാം വരിയിൽ "കാപ്യർ" എന്നു കാണുന്നതു 'കപ്യാർ' എന്നു വായിക്കണം.

---

ഒരു സ്ഥാനചിഹ്നം—കമാണ്ടർഓഫ ദിക്രൗൺഓഫ് തൊർൻസ് എന്ന സ്ഥാനം നി. വ. ദി. ശ്രീ. മലങ്കരയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെക്കും അമ്മെറിക്കായിൽനിന്നുവന്നിരിക്കുന്നതായി അറിയുന്നു.

———————

## തെറ്റുകൂടാത്ത ചിലമാർപാപ്പാമാർ ൧൮൭൦-ാംപുറത്തു അവസാനിച്ചശേഷം (തുടർച്ച)

മാർതോമ്മാശ്ലീഹായുടെയും ആദെഹത്താൽ പട്ടംകെട്ടപ്പെട്ട രണ്ടുകശീശന്മാരുടെയും കാലശേഷം ൧൫൦൦ വർഷത്തോളം മലങ്കരസഭ ഇടയനില്ലാതെഇരുന്നു എന്നു ചരിത്രങ്ങൾപറയുന്ന ൯-ാം ശതാബ്ദത്തിൽ ക്നാൻതോമ്മായോടുകൂടി ഒരു പരദേശമേല്പട്ടക്കാരൻവന്നുസഭ ഭരിച്ചതായലക്ഷ്യംഉണ്ടു അവിടംമുതൽ ൧൦-ാം ശതാബ്ദംവരെ ചരിത്രംഒന്നും അറിഞ്ഞുകൂടാ. വല്ലരേഖയുംവല്ലടത്തും ഉണ്ടെങ്കിൽ പരദേശികൾ ഭരിച്ചതായിട്ടുമാത്രമാണ നാട്ടുകാരായസ്വാതന്ത്ര്യ ഭരണക്കാരെകുറിച്ചു ഒരുചരിത്രവും പേരുംനമുക്കില്ല ൧൦-ാം നൂറ്റാണ്ടിലും സാബോർ അപ്രോത്ത എന്നരണ്ടുപരദേശികളുടെ കഥയാണവല്ലപഴമയായിട്ടെങ്കിലും ഉള്ളതു. സ്വാതന്ത്ര്യപാലകന്മാരെ ആ ഇടക്കുകണ്ടുകാണ്മാൻകാണുന്നില്ലാ-അനന്തരം പറുങ്കിയുടെവരവുവരെ പിന്നെയും സഭാചരിത്രം ബ്ലാങ്കായിട്ടാണകിടക്കുന്നതു പിന്നത്തെചരിത്രം പരദേശികളുടെസംബന്ധം മുറുക്കുന്നവയും ആണല്ലൊ. ചരിത്രം ഇപ്രകാരമിരുന്നിട്ടും നവീകരണക്കാരുടെയും താരകയുടെ അഹമ്മതിഎന്തുമാത്രമെന്നു കാണ്മീൻ അവർപറയുന്നതുഎന്തെന്നാൽ; "൧൬-ാം ശതാബ്ദംമുതൽ മലങ്കരസഭയെ അപഹൃതമാക്കുവാൻഓരൊരൊചെങ്ങാതികളുംഅതിന്റെപൂർവ്വിശുദ്ധിയെപ്രാപിപ്പിപ്പാൻഇവിടുള്ളവരുംപൊരുതുവന്നു--------ാംസഭയുടെ പ്രാരംഭകാലം മുതൽ പ്രസ്ഥാപകാലംവരെകഴിഞ്ഞപിതാക്കന്മാർ എല്ലാവരുംപിന്നെഉണ്ടായ അന്യഉപദേശകാലംമുതൽ ഇന്നോളംസാക്ഷാൽ അപ്പോസ്തോല സംബന്ധമായ ഉപദേശത്തെ അനുകരിക്കുന്നശേഷിപ്പും കാത്തുപോരുന്ന സത്യംഏതെന്നും (നവീകരണമാണന്നു) നിഷ്പക്ഷകണ്ണുള്ളവർക്കുകാണ്മാൻ പ്രയാസമില്ലഎന്നാകുന്നു,, ഇവർഇല്ലാത്ത ചരിത്രം ഉണ്ടാക്കിപറഞ്ഞാലും അവർക്കുതെറ്റിക്കൂടാഎന്നാണ ഇതിനാൽ വരുത്തിയിരിക്കുന്നതു.

പ്രിയവായനക്കാരെ റോമ്മാപാപ്പായെയും നവീകരണക്കാരെയും തമ്മിൽ താരതമ്യപ്പെടുത്തുവീൻ രണ്ടുകൂട്ടരും അപഹരിച്ചിരിക്കുന്ന തെറ്റില്ലായ്മയെ കൂട്ടിനോക്കുവീൻ. ഉപദേശസംബന്ധമായ കാര്യങ്ങളിൽ പാപ്പാതന്റെ സ്ഥാനാധികാരത്താൽ ചെയ്യുന്നതീരുമാനങ്ങൾ മാത്രംതെറ്റുകയില്ലന്നാണ റോമ്മാക്കാർപറഞ്ഞു കൊള്ളുന്നതു പാപ്പാതന്റെസ്വന്തനടപ്പിലും സ്വന്തഅഭിപ്രായത്തിലും സ്വന്തഅറിവിലും സ്വന്തവ്യാഖ്യാനത്തിലും ചരിത്രത്തിലും തെറ്റിപ്പോകുമെന്നു പാപ്പായും റോമ്മാസഭയും സമ്മതിക്കുന്നു. താരകയുടെയും നവീകരണത്തിന്റെയും അഹമ്മതി അവർ സർവ്വജ്ഞന്മാർ അറിവില്ലാ വേദവ്യാഖ്യാനങ്ങളിലും റിക്കാട്ടില്ലാതെഅവർ സൃഷ്ടിച്ചുണ്ടാക്കുന്ന ചരിത്രങ്ങളിലും എന്നുവേണ്ടാ ഒന്നിലുംതെറ്റിക്കൂടുന്നതല്ലന്നാകുന്നു, ഇവർ ഒന്നിലും തെറ്റാതിരിക്കണമെങ്കിൽ അവർപറയുന്നതുഎല്ലാം പത്മൊസദ്വീപിനുതുല്യമായ ആറമ്മൂളനിക്ഷേപമാലി എന്നദ്വീപിൽവച്ചു ഇവർക്കു സ്വർഗ്ഗത്തിൽനിന്നുണ്ടായ വെളിപാടായിരിക്കണം.

പ്രിയവായനക്കാര? ഇവരിൽആരാണ കുറെഭേദം? ആരാണദൈവതിരുനാമം അധികം വൃഥാഎടുക്കുന്നതു? ആരാണആകൽക്കറുസാ എന്നവലിയമാല്യഗിയാൽ അധികം ഴികാണിക്കപ്പെട്ടിരിക്കുന്നതു? പാപ്പായൊ നവീകരണമൊ? നിങ്ങൾതന്നെ വിധിപ്പീൻ.

നേരമറിച്ചു ഇടവകപ്പത്രികയെ നോക്കുവീൻ. ഞങ്ങൾ വേദവ്യാഖ്യാനത്തിൽതെറ്റാത്തവർ എന്നനടിച്ചുസ്വന്തവ്യാഖ്യാനം പ്രകടിപ്പിക്കുന്നില്ലാ. ഞങ്ങൾചരിത്രം സൃഷ്ടിക്കുന്നില്ല ഞങ്ങൾ ൯-ാം ശതാബ്ദത്തിലും ൧൫-ാംശതാബ്ദത്തിലുംപോയി സ്വന്തകണ്ണാൽ അന്നത്തെസംഭവങ്ങൾകണ്ടതായി നടിക്കുന്നില്ല. അനേകംവ്യാഖ്യാനക്കാർ അനേകംചരിത്രക്കാർ അനേകംപ്രാചീനഗ്രന്ഥകർത്താക്കൾ എഴുതിയിട്ടുള്ളവ്യാഖ്യാനങ്ങളും ചരിത്രങ്ങളുമാകുന്നഉരകല്ലുകൊണ്ടു ശോധനചെയ്തു മാറ്റുതിട്ടപ്പെടുത്തിയശേഷംമാത്രം ഞങ്ങൾവിലനിശ്ചയിക്കുന്നു ഞങ്ങൾഇത്രത്തോളം ശോധനചെയ്തു പറയുമ്പോൾ "അതുതാനെതപ്പിഅറിഞ്ഞതല്ല, ആരാണ്ടോപറഞ്ഞുകേട്ടതാണന്നു" താരകഒറ്റവാക്കുകൊണ്ടുആക്ഷേപിച്ചുകളയാമെന്നുഭാവിക്കുന്നു. അവരൊ ആരുംപറഞ്ഞുകേൾക്കാതെ നിർമ്മിച്ചുണ്ടാക്കുന്ന കഥകൾ ശരിയാണന്നും ലജ്ജാവിഹീനം നടിച്ചുകൊള്ളുന്നു. ഇനി ഇവരുടെയോഗ്യത വായനക്കാർതന്നെ അനുമാനിച്ചുകൊള്ളട്ടെ.

## ഒരു സത്യലംഘനം

ഒരുമനുഷ്യൻ യഹോവായ്ക്കുനേൎച്ചനേരുകയൊ തന്റെആത്മാവിനെ ഒരുബന്ധനത്തിൽബന്ധിക്കുന്നതിനുആണയിടുകയൊ ചെയ്താൽ അവൻ തന്റെവാക്കിനു ലംഘനംവരുത്താതെ തന്റെവായിൽനിന്നു പുറപ്പെടുന്നപ്രകാരംഒക്കയുംചെയ്യണം" സംഖ്യാ- ൩൦- ൨-

"നീ നിന്റെദൈവമായയഹോവായ്ക്കു നേൎച്ചനേരുമ്പോൾ നീഅതിനെകഴിപ്പാൻ താമസിക്കരുത. എന്തെന്നാൽ നിന്റെ ദൈവമായ യഹോവാ അതിനെ നിന്നോടുചോദിക്കുംനിശ്ചയം. അതുനിങ്കൽപാപമായിരിക്കും----നിന്റെ അധരങ്ങളിൽനിന്നുപുറപ്പെടുന്നതിനെ നീ പ്രമാണിച്ചു നിന്റെവാകൊണ്ടുപറഞ്ഞിട്ടുള്ള മനപ്പൂൎവ്വമായകാഴ്ചയെ നിന്റെ ദൈവമായയഹോവായ്ക്കു നേൎന്നപ്രകാരംകഴിക്കണം"- ആവത്ത- ൨൩- ൨൧- ൨൩-

ഒരുവൻയഹോവായുടെമുമ്പാകെ തന്നെത്തന്നെ നേൎച്ചയാലൊ ആണയാലൊബന്ധിച്ചാൽ ആയ്തുനിവത്തിപ്പാൻ അവൻകടക്കാരനാണെന്നു മേൽചേൎത്തവാക്യങ്ങളും വേറെഅനെകവാക്യങ്ങളും നമ്മെപഠിപ്പിക്കുന്നു. ലൌകികനിയമങ്ങൾപ്രകാരം ഒരുഉടമ്പടി റദ്ദാകപ്പെടുന്നതു ഉടമ്പടിക്കാരൻ ബുദ്ധിശൂന്യനായിരിക്കയൊ, ഉടമ്പടിനിൎബ്ബന്ധിച്ചൊ ചതിയാലൊ വിവരക്കെടാലൊ ചെയ്യിച്ചതായിരിക്കയൊ അതിലെക്കു പ്രതിഫലം ഇല്ലാതിരിക്കയൊചെയ്യുമ്പോൾമാത്രമാകുന്നു. എന്നാൽ വേദചരിത്രങ്ങളെ വായിച്ചാൽ ഈ കാരണങ്ങളും ഉടമ്പടിയെ ലംഘിക്കുന്നതിനു കാരണങ്ങളാകയില്ല.

എന്തെന്നാൽ ഗിബയോൻകാർ ചതിയാലും ഇസ്രായെൽകാരുടെ വിവരക്കെടാലും ഒരുഉടമ്പടിയും ആണയും യോശുവായെയും മൂപ്പന്മാരെയുംകൊണ്ടുചെയ്യിച്ചു (യോശു- ൯-) ഈ ചതിപിന്നീടു വെളിപ്പെട്ടപ്പൊഴും ചതിക്കു ഒരു പിഴനിശ്ചയിച്ചതല്ലാതെ ആണയെ ലംഘിപ്പാൻ അനുവദിച്ചില്ല. ഉടമ്പടിക്കുവിരൊധമായി ശൌൽ ഗിബയോൻകാരെഉപദ്രവിച്ചതുമൂലം ദാവീദിന്റെകാലത്തു മൂന്നുവൎഷത്തെ ക്ഷാമംഉണ്ടായി. ശൌലിന്റെമക്കളെകൊന്നു പരിഹാരം ഉണ്ടാക്കിയതിൽപിന്നെമാത്രമെ യഹോവാ ക്ഷാമത്തെപിൻവലിച്ചൊള്ളു. (ശമു- ൨൧-) ചതിയാലും വിവരക്കെടാലുംഉണ്ടായ ഒരുഉടമ്പടിയെറദ്ദാക്കുവാൻ അനുവദിച്ചില്ലെന്നുമാത്രമല്ല, ആഉടമ്പടിസന്തതിപൎയ്യന്തംബന്ധിക്കുന്നതായി ദൈവം പ്രവൃത്തിച്ചു.

ന്യായാധിപതിയായിരുന്ന യെപ്താ അമ്മൊൻകാരൊടു യുദ്ധത്തിനു പുറപ്പെട്ടപ്പൊൾ, അവൻജയിച്ചുമടങ്ങിവരുമ്പോൾ അവന്റെഭവനത്തിൽനിന്നുപുറപ്പെട്ടു അവരെ എതിരെല്ക്കാൻവരുന്നതു എന്തായാലും അതുദൈവത്തിനു ഹോമബലിയായികഴിക്കാമെന്നു ഒരുആണയിട്ടു. അവൻമടങ്ങിവന്നപ്പോൾ അവൻഎതിരെറ്റതു ഗ്രഹപ്പിഴയ്ക്കു അവന്റെ ഏകപുത്രിയായിരുന്നു. നരബലിയഹോവായ്ക്കുവെറുപ്പാകുന്നു. എന്നിട്ടും വിവരക്കെടായ ഈആണയെഭംഗംചെയ്വാൻമാൎഗ്ഗംകണ്ടില്ല. അവൻ തന്റെനേൎച്ചപ്രകാരം അവളൊടുപ്രവൃത്തിച്ചു. (ന്യായാ- ൧൧- ൩൯-)

ഈ രണ്ടു ദൃഷ്ടാന്തങ്ങളാൽ ആണകളും ഉടമ്പടികളും ശരിയായി പാലിക്കപ്പെടണമെന്നു ദൈവത്തിനു നിർബ്ബന്ധമുണ്ടെന്നു കാണുന്നു. അവയ്ക്കു ഒഴിവുകഴിവുകൾ അനുവദിച്ചിട്ടില്ലാ. ഇത്രയും മനസ്സിൽ പതിച്ചുംകൊണ്ടു കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകൾ മെത്രാസ്ഥാനം ഏററസമയം ദൈവതിരുമുമ്പാകെ ചെയ്തു വലിയ സത്യ ഉടമ്പടിയെ വായിക്കേണ്ടതാകുന്നു. അതിൽ ൧൦ ഭാഗങ്ങൾ ഉള്ളതിൽ ൧൦-ാം ഭാഗത്തിന്റെ ഒരു അംശം താഴെ ചേർക്കുന്നു.

„ശുദ്ധമുള്ള പന്ത്രണ്ടു ശ്ലീഹന്മാരുടെയും ശുദ്ധമുള്ള മൂന്നു സുന്നഹദോസുകളുടെയും വിശ്വാസത്തിന്മേൽ സ്ഥിരമായി നിന്ന ശുദ്ധമുള്ള ബാവാന്മാർ എല്ലാവരെയും ഞാൻ കൈക്കൊണ്ടു ബഹുമാനിക്കുന്നു എന്നു ദൈവത്തിന്റെ തിരുമുമ്പാകെ ഞാൻ വിശ്വസിച്ചു ഏററുപറയുന്നു. അതായതു ശ്ലീഹാക്കടുത്തവനായ മാർ ഇഗ്നാത്യോസിനെയും ദീവന്നാസ്യോസിനെയും അത്താനാസ്യോസിനെയും യൂലിയോസിനെയും കൂറിലോസിനെയും ബസേലിയോസിനെയും ഗ്രീഗോറിയോസിനെയും ദീയസ്കോറോസിനെയും സെവെറിയോസിനെയും തീമ്മാത്തേയോസിനെയും പീലക്സീനോസിനെയും അന്തീമ്മോസിനെയും തിരഞ്ഞെടുക്കപ്പെട്ടവരിൽ ഉന്നതനായ മാർ ബർസൌമ്മായെയും ദൈവത്തിന്റെ ശുദ്ധമുള്ള അന്ത്യോഖ്യാ പള്ളിയിൽ ഉണ്ടായിട്ടുള്ളവരും ഇനി ഉണ്ടാകുന്നവരുമായ അവരെപോലെ സത്യമുള്ള സകല മല്പാന്മാരെയും ഞാൻ കൈക്കൊണ്ടു അവരോടു ഞാൻ ചേരുന്നു— വീണ്ടും മിശിഹായ്ക്കടുത്ത വിശ്വാസത്തിനും ഇന്നു ദൈവത്താൽ ശ്രേഷ്ഠതപ്പെട്ട അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിൽ വാഴുന്ന ബഹുമാനപ്പെട്ട രണ്ടാമത്തെ ഏലിയാസെന്ന മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവായുടെ മേല്പട്ടസ്ഥാനത്തിനും അദ്ദേഹത്തിന്റെ പിന്നാലെ ഉണ്ടാകുന്ന എല്ലാ മേല്പട്ടക്കാർക്കും യോഗ്യമാകുന്നതുപോലെ അനുസരണവും ചൊല്പവിളിയും ഉള്ളവനായി നടപ്പാൻ എനിക്കു ന്യായമാകുന്നു ഞാൻ എല്ലായ്പ്പോഴും അവരുടെ കല്പനകളെ അനുസരിച്ചു കൈക്കൊണ്ടു അവരോടു ഞാൻ ചേരുന്നു അവരുടെ കല്പനകളിൽനിന്നു വലത്തോട്ടെങ്കിലും ഇടത്തോട്ടെങ്കിലും ഞാൻ വിട്ടുമാറുന്നതല്ലാ. ൟ സത്യഉടമ്പടി എന്റെ പൂർണ്ണമനസ്സോടെ ഞാൻ ചെയ്തു- ബലത്താൽ അല്ലാ- എന്നാൽ ഇതു സകലവിധവാഗ്ദത്തത്തിൽനിന്നും വേറുതിരിയപ്പെട്ടതാകുന്നു. വീണ്ടും അവരുടെ കല്പനകളെ ഞാൻ കൈക്കൊള്ളുന്നു എന്നു ബലഹീനനായ ഞാൻ ജീവനോടിരിക്കുന്ന കാലമൊക്കെയും അവരുടെ കല്പനയിൽനിന്നു ഞാൻ വിട്ടുമാറുന്നതല്ലെന്നും ഞാൻ വാഗ്ദത്തം ചെയ്യുന്നു. പിന്നെയും ദൈവത്തിന്റെ തിരുമുമ്പാകെയും ശുദ്ധമുള്ള തന്റെ മദ്ബഹായുടെ മുമ്പാകെയും വെടിപ്പുള്ള രഹസ്യങ്ങളുടെ മുമ്പാകെയും ഞാൻ ഏററുപറയുന്നു- ശുദ്ധമുള്ള മാലാഖമാരും ജീവനുള്ള സ്ലീബായും വന്ദിക്കപ്പെട്ട ഏവൻഗേലിയോനും പുകഴ്ത്തപ്പെട്ട പട്ടത്വത്തിനടുത്ത ഠാക്രൂട്ടവും ബഹുമാനമുള്ള ലോകരും ൟ എന്റെ വാഗ്ദത്തത്തിനു സാക്ഷിയായിരിക്കുന്നു. ഏതു ദിവസത്തിലൊ ഏതു നേരത്തിലൊ ൟ വാഗ്ദത്തത്തിനു ഞാൻ ഭേദം ചെയ്തു ശുദ്ധമുള്ള പാത്രിയർക്കീസന്മാരുടെ കല്പനകളെ ഞാൻ അനുസ

രിക്കാതെ അറപ്പുകെട്ട അവരുടെകല്പനകളിൽനിന്നു ഞാൻവിട്ടുമാറുകയൊ സത്യവിശ്വാസത്തൊടുമറുത്ത ഞാൻനിന്നു യാക്കോബായസുറിയാനിക്കാരുടെമാൎഗ്ഗത്തിനു വിപരീതമായിട്ടുള്ള മറ്റൊരുമാൎഗ്ഗത്തിലെക്കുഞാൻചെരുകയൊ സുറിയാനിക്കാരായ നമ്മുടെ പള്ളിചട്ടങ്ങൾക്കു വിപരീതമായിട്ടുള്ള യാതൊന്നുഞാൻ കൈക്കൊള്ളുകയൊ ശ്രു- മൂന്നുസൂന്നഹദൊസുകളുടെ വിശ്വാസത്തിനു വിപരീതമായിട്ടുള്ള ഒരുവിശ്വാസത്തെഞാൻവിശ്വസിക്കയൊ നമ്മുടെപള്ളിചട്ടങ്ങളും ക്രമങ്ങളും കാനോനാകളും ഞാൻഭേതപ്പെടുത്തുകയൊ ചെയ്യുന്നനാളിൽ ദൈവത്തിന്റെതിരുവായിൽനിന്നും നമ്മുടെകൎത്താവിന്റെ ശ്ലീഹന്മാരുടെ തലവനായ ശ്രു- മാർപത്രോസിന്റെ വായിൽനിന്നും അദ്ദേഹത്തിന്റെ ചെങ്ങാതിമാരായ ശെഷം പതിനൊന്നുപെരുടെവായിൽനിന്നും തീയ്ക്കൂട്ടത്തവനായ മാർഇഗ്നാത്യൊസിന്റെ വായിൽനിന്നും ശ്രു- മൂന്നു സൂന്നഹദോസുകളിൽ കൂടപ്പെട്ടസ്തുതിചൊവ്വാകപ്പെട്ട ബാവാന്മാർഎല്ലാവരുടെ വായിൽനിന്നും പരിശുദ്ധാത്മാവിൽ തിളയ്ക്കപ്പെട്ടവരായ സകലമല്പാന്മാരുടെവായിൽനിന്നും മാർ പത്രൊസശ്ലീഹായ്ക്കു പകരം നമ്മുടെ കൎത്താവായ യെശുമിശിഹായുടെ സത്യമുള്ള വീട്ടധികാരിയായി ദീഘായിസ്സൊടിരിക്കുന്ന പൊങ്ങപ്പെട്ട മെല്പട്ടക്കാരനായ മാർഇഗ്നാത്യൊസ പാത്രിയക്കീസുബാവായുടെ വായിൽനിന്നും ശപിക്കപ്പെട്ടവനും പിരാക്കപ്പെട്ടവനുംഞാനാകും. വീണ്ടും ശുദ്ധമാനപള്ളിയിൽനിന്നുംവേർതിരിയപ്പെട്ടവനും ശുദ്ധമുള്ളക്രൂദാശകളുടെ സംബന്ധത്തിൽനിന്നും തള്ളപ്പെട്ടവനും അതിനെ ഞാൻകൈകൊണ്ടെയെന്ന അത്രൂപികട്ടത്തനൽവരത്തിൽനിന്നു ഒഴിയപ്പെട്ടവനും ഉന്നതപ്പെട്ടപട്ടത്വത്തിന്റെ നിലയങ്കിയിൽനിന്നും ഉരിയപ്പെട്ടവനുംഞാനാകും, ദൈവമായകൎത്താവിനുശത്രുക്കാരനും അത്രൂപികട്ടത്തസ്ഥാനത്തിൽനിന്നുതള്ളപ്പെട്ടുയെന്ന പരബോധമാകപ്പെട്ട പിശാചായത്രബെലയാറിനുചെങ്ങാതിയുംഞാനാകും, കെട്ടുവാനും അഴിപ്പാനും ശപിപ്പാനും അത്രൂപികട്ടത്ത കാൎയ്യങ്ങളെവിധിപ്പാനും ദൈവത്തിൽ നിന്നുനല്കപ്പെട്ട എന്നഅധികാരംപോലെ പാത്രിയക്കീസിനാൽ ഞാൻവിധിഎഴുക്കപ്പെട്ട തള്ളപ്പെടുവാനും ഞാൻയോഗ്യനാകപ്പെടും.”

അന്ത്യോഖിനു സഹോദരത്വംമാത്രമെഉള്ളു എന്നുഅറിഞ്ഞിരുന്നമാർഅത്താനാസ്യോസ ഒരുഉടമ്പടിചെയ്തു സ്ഥാനംഏറ്റതുഎങ്ങിനെ. ഇതു ബലത്താൽചെയ്യിച്ചതല്ലാ, വിവരക്കേടായിട്ടുംചെയ്തതല്ലാ. പാത്രിയക്കീസിനുഇല്ലാത്തഅവകാശത്തെകൊടുത്തുകൊള്ളാമെന്നു സത്യംചെയ്തു സ്ഥാനംഏറ്റആളിനെ മെല്പട്ടക്കാരനായി അംഗീകരിപ്പാൻ അന്ത്യാക്കിനോടു “പൊരുതുനിന്നു” എന്നുപറയുന്ന മലങ്കരക്കാർസമ്മതിച്ചതു എങ്ങിനെ? ഒരുനരബെലിതന്നെആയിരുന്നിട്ടും യഹൂദായുടെഉടമ്പടിയെ ലംഘിക്കാൻപാടില്ലാതെയും കബളിതമായിസമ്പാദിച്ച ഗിബെയോൻകാരുടെസത്യഏല്പാടു ഭേദപ്പെടുത്തുവാൻ പാടില്ലാതെയും ഭേദപ്പെടുത്തിയ ശവുലിനോടു പ്രതിക്രിയചെയ്യാതിരിപ്പാൻ പാടില്ലാതെയും വന്നസ്ഥിതിക്കു മാർഅത്തനാസ്യോസ ഉത്തമവിശ്വാസമായിചെയ്തസത്യംലംഘിക്കപ്പെടാമെന്നു താരകയ്യൊ നവീകരണക്കാരക്കാ പറയാമൊ? ഗിബെ

യോൻകാരോട ഇസ്രായേൽ ചെയ്ത ഉടമ്പടി അനേകംസംവത്സരകാലം ചെന്നിട്ടും അനന്തിരവക്കും ലംഘിക്കാൻപാടില്ലാതെയിരുന്നാൽ മാർഅത്താനാസ്യോസിന്റെ പിൻഗാമികളെയും ഈസത്യംബന്ധിക്കുമെന്നുവരുന്നില്ലയൊ? "നിനിന്റെദൈവമായയഹോവാ അതിനെ നിന്നോട്ടു ചോദിക്കും നിശ്ചയം" എന്ന സത്യലംഘനക്കാരോട്ടു ആവൎത്തനപുസ്തകം ൨൩-൨൧ കല്പിച്ചതു യഹോവായാണെന്നു ഓൎക്കണം.

വീണ്ടുംനവീകരണത്തിലെ ബ: ജനറാൾവിഗാരിയച്ചാ| താങ്കൾ നിൎദ്ദാക്ഷിണ്യ മനസ്സോടെവായിക്ക. താങ്കൾ ബ- മാർക്രൂറിലോസബാവായോട്ടുകത്തനാർപട്ടം ഏററപ്പോൾ ചെയ്തസത്യഉടമ്പടിമറന്നുപോയൊ? മേൽചേൎത്തവാചകങ്ങൾഎല്ലാം ഇല്ലെങ്കിലും അതൊട്ടുമിക്കവാറും ചേൎന്നു യാക്കോബായസുറിയാനി വിശ്വാസത്തെയും അതിന്റെ മേലദ്ധ്യക്ഷനായ അന്ത്യോഖ്യാ പാത്രിയക്കീസിനെയും അനുസരിച്ചു നടന്നുകൊള്ളാമെന്നും അതിൽനിന്നു വിട്ടുമാറുന്നകാലം കഹന്തൂസാനിലയങ്കിയിൽനിന്നു ഉരിയപ്പെട്ടവനായി ഇരുന്നുകൊള്ളാമെന്നും അല്ലയൊ നിങ്ങളും ദൈവതിരുമുമ്പാകെസത്യംചെയ്തതു ഇപ്പോൾ അതുപ്രകാരമൊ നിങ്ങൾഇരിക്കുന്നതു ഗിബിയോനോട്ടു ഇസ്രായേൽചെയ്തസത്യത്തെ ലംഘിച്ചശൌലിനോട്ടു പ്രതിക്രിയചെയ്കയും ദൈവമായയഹോവാ അതിനെനിന്നോട്ടു ചോദിക്കുംനിശ്ചയം എന്നകല്പിക്കയുംചെയ്ത യഹൊവായുടെ പ്രതിക്രിയയെ നിങ്ങൾ ഭയപ്പെടുന്നില്ലയൊ?

൧൦൭൦-ാമാണ്ടേക്കുമുമ്പു പട്ടംഏററനവീകരണത്തിലെ മററുള്ളപട്ടക്കാരെ നിങ്ങൾപട്ടംഏററതും മേൽപ്പറഞ്ഞസത്യ ഉടമ്പടിയിന്മേൽ ആയിരുന്നുവല്ലൊ- അതുനിങ്ങളെബന്ധിക്കയില്ലന്നു നിങ്ങൾ വിചാരിക്കരുതെ- ആകാശവും ഭൂമിയും ഒഴിഞ്ഞുപോയാലും എന്റെവചനത്തിൽനിന്നു ഒരുവള്ളിയൊ വിസൎഗ്ഗമൊ ഒഴിഞ്ഞുപോകയില്ലന്നു കല്പിച്ച ആളിന്റെ തിരുവാകൊണ്ടുതന്നെയാണ സത്യലംഘനക്കാരനോട്ടു "യഹൊവാ അതിനെ നിന്നോട്ടു ചോദിക്കും നിശ്ചയം "എന്നു കല്പിച്ചതു നിശ്ചയം" എന്നപദത്താൽ ഘനപ്പെടുത്തിയിരിക്കുന്ന ൦രം പ്രതിക്രിയ നിങ്ങളെഒഴിഞ്ഞുപോകുമെന്നുവിചാരിക്കരുതെ അയ്യൊ; മഹാവ്യസനം വാശിയുംവഴക്കും മായയാണെ സഹൊദരന്മാരെദൃഷ്ടകണ്ണുകൊണ്ടുനോക്കുമ്പോൾ നിങ്ങളുടെതലമേൽ തൂങ്ങിനില്ക്കുന്നവലിയവാളിനെ നിങ്ങൾകാണുകയില്ലാ. പരമാൎത്ഥകണ്ണുകൊണ്ടുനോക്കുവിൻ അയ്യൊപ്രിയരെ ഓടിവരുവിൻ.

കടശിനവീകരണത്തോട്ടു ചേൎന്നുനില്ക്കുന്ന അത്മേനിസഹോദരന്മാരെ നിങ്ങൾസത്യലംഘനക്കാൎക്കു ചേൎന്നു അവരുടെ പാപത്തിൽഓഹരിക്കാരാകരുതെന്നു ഞാൻഅപേക്ഷിക്കുന്നു. തലയ്ക്കുമീതെ തൂങ്ങിനില്ക്കുന്നയഹൊവായുടെ പ്രതിക്രിയയുടെ വാളിന്റെമുനയിൽനിന്നുനിങ്ങൾ നിങ്ങളെതന്നെരക്ഷിപ്പീൻ. ന്യായവിധിയുടെ സിംഹാസനത്തുമ്മുമ്പാകെ ഉത്തരം പറയേണ്ടിവരുമെന്നു ഭയപ്പെടുവീൻ.

ഓലപ്പ്

---

ഫ൦൩൮-ലെ ഇടവകപ്പത്രികയുടെ പത്രവരി അടച്ചവരുടെ പേരുവിവരം.

| നമ്പ്ര | ബ്രട്ടീഷ | ഗ്രു | ച | കാശു |
|---|---|---|---|---|
| ഒൻൽ- ബ- കോതമംഗലം വലിയപള്ളിയൊഗം | | ഫ | ഫ൩ | വ്വ |
| ഒവ്വഫ- ബ- കാക്കക്കടിയിൽ കത്തനാർ | അവർകൾ | ഫ | ഫര | ,, |
| ഒ൨൩- രാ- രാ- ഫ്വലാട്ടിൽവക്കി | ടി | ഫ | ഫ൩ | വ്വ |
| ൩വ്വര- രാ- രാ- മാലിയിൽവക്കി | ടി | ഫ | ഫര | ,, |
| ഒവ്വഒ- രാ രാ- മാലിയിൽ മാണിപുരോത്ത | ടി | ഫ | ഫര | ,, |
| ഒവ്വ൭- ബ- കുറിച്ചിറകടിഅച്ചൻ | ടി | ഫ | ഫര | ,, |
| ഒവ്വവ്വ- രാ- രാ- വരാപ്പുഴകാരൻവക്കി | ടി | ഫ | ഫര | ,, |
| ഒൻവ- ബ- ചെട്ടിയാംകടി അച്ചൻ | ടി | ഫ | ഫര | ,, |
| ഒൻ൩- ബ- പടിഞ്ഞാറെക്കടി അച്ചൻ | ടി | ,, | വഫ | ,, |
| ഒൻര- രാ- രാ- ചെലാട്ടഅവുസേപ്പ | ടി | ഫ | ,, | ,, |
| ഒൻൻ- രാ- രാ- കല്ലറയ്ക്കൽ കുഞ്ഞിക്കോര | ടി | ഫ | ഫര | ,, |
| ന്ന൦ഒ- രാ- രാ- പുതുക്കുന്നത്തു മത്തായി | ടി | ഫ | ഫര | ,, |
| ന്ന൦ന്ന- ബ- മഞ്ഞുമേൽകടി ശെമ്മാച്ചൻ | ടി | ഫ | ൭ | ,, |
| ന്ന൦വ്വ- ബ- ഇരുമലെവലിയച്ചൻ | ടി | ഫ | ഫ൩ | വ്വ |
| ന്നഫന്ന- ബ- വെങ്ങോലപള്ളിയൊഗം | | ഫ | ഫര | ,, |
| ന്നഫര- രാ- രാ- മങ്ങലശേരിൽചെറിയ | ടി | ൩ | ,, | ,, |
| ന്നഫഒ- രാ- രാ- ശ്രീവൻറിവ ന്യുമ്പ്രണ്ട | ടി | ഫ | ഫര | ,, |
| ന്നഫവ്വ- രാ- രാ- മഴവഞ്ചേരിപറമ്പത്തമാത്തുവൈപെലി | ടി | ഫ | ഫര | ,, |
| ന്നഫൻ- ബ- ചക്കരക്കടവു വലിയപള്ളിയൊഗം | | ഫ | ഫര | ,, |
| രരവ്വ- ബ- പാമ്പാക്കുടവലിയപള്ളിയൊഗം | | ഫ | ഫര | ,, |
| രഒ൦- രാ- രാ കോനാട്ട ഇട്ടൻപിള്ള | ടി | ഫ | ഫര | ,, |
| രഒഫ- രാ- രാ പുളിക്കക്കുന്നേൽ വക്കി | ടി | ഫ | ൩ | വ്വ |
| രഒര- രാ- രാ- ച്ചുരാലിൽഇട്ടൻ | ടി | ഫ | ഫര | ,, |
| രന്നൻ- ബ- മാമ്മലശേരി പള്ളിയൊഗം | ടി | ഫ | ഫര | ,, |
| ര൭൩- രാ- രാ- എളമ്പാശെരിൽഅയിപ്പ | ടി | ,, | വഫ | ,, |
| ര൭ന്ന- രാ- രാ- കാഞ്ഞിരത്താൻ കുരുവിള | ടി | ഫ | ഫര | ,, |
| രവ്വവ- രാ- രാ- കുന്നത്തുകത്തനാർ | ടി | ഫ | ഫര | ,, |
| രവ്വര- രാ- രാ- കല്ലാനിക്കൽ അച്ചൻ | ടി | ഫ | ഫര | ,, |
| രവ്വഒ- രാ- രാ- തേനങ്കൽ അച്ചൻ | ടി | ഫ | ഫര | ,, |
| ര൨ന്ന- രാ- രാ- പന്നികുഴിയിൽ കൊച്ചുഞ്ഞ | ടി | ,, | ഫ൭ | ,, |
| രവ്വ൭- രാ- രാ- എളൂർ മാണി | ടി | ഫ | ഫര | ,, |
| രവ്വവ്വ- രാ- രാ- മുറിമറ്റത്ത അയിപ്പു | ടി | ഫ | ഫര | ,, |
| ഒ൦൩- ബ- മഴുവന്നൂര പള്ളിയൊഗം | | ഫ | ഫര | ,, |
| ഒരര- രാ- രാ- കാട്ടുമങ്ങാട്ടഉലഹന്നാൻ | ടി | ഫ | ഫര | ,, |
| ഫന്നഒ- രാ- രാ- പുളിയെലികൊച്ചുറ | ടി | ഫ | ഫര | ,, |
| ഫന്നന്ന- രാ- രാ- പ്ലാച്ചേരിൽചാക്കൊ | ടി | ഫ | ഫര | ,, |
| ഫവ്വന്ന- ബ- തൃപ്പൂണിത്രെപള്ളിയൊഗം | | ഫ | ഫര | ,, |
| ൩വവ്വ- ബ- കുറുഞ്ഞിപള്ളിയൊഗം | | ഫ | ഫര | ,, |
| ൩൩ഫ- രാ- രാ- കളപ്പുരക്കൽഇട്ടൻപിള്ള | ടി | ഫ | ഫര | ,, |
| ൩രഫ- ബ- പിറവംപള്ളിയൊഗം | ടി | ഫ | ഫര | ,, |

പി- ജെ ഇട്ടൂപ്പ- മാനേജർ-

കച്ചവടക്കാർക്കു പത്തിനു ഒന്നരയും രൊക്കവിലയ്ക്കു പത്തിനുരണ്ടും വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | ബ്രട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൪ |
| | പരസ്യക്കൂലി | | |
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻക്കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

### പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കഡിപ്പൊ ആയി വില്ക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെട്ടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി. -- മാർതോമ്മാസ് സ്കൂൾ ഹെഡമാസ്റ്റർ റി എം. ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയേൽ മക്കൂ അവർകൾ

എന്നു മാനേജർ.

### വിഷപ്പുട്ടികടിക്കുന്നതിനു ഒരുകൈകണ്ട ഔഷധം

വിഷപ്പുട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പഥ്യത്തിന്റെ വിവരവും ഗുളികയൊടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പൊൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ടു ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS

KOTTAYAM.